# വിഷയവിവരം (Contents)



# മാപ്പിള റവ്യു

പുസ്തകം 4. | 1944 മെയി | ലക്കം 1.


## മതവും ശാസ്ത്രവും


കെ. എ. മുഹമ്മദ് ബി. എ.


മതവും ശാസ്ത്രവും പരസ്പരവൈരികളാണെന്നും, മതം മനുഷ്യന്റെ പുരോഗതിയെ തടയുന്ന ഒരു "പ്രതിലോമ" ശക്തിയാണെന്നും വിശ്വസിക്കുന്നവരും പ്രസംഗിക്കുന്നവരും ഏറെക്കുറെ എല്ലാ രാജ്യങ്ങളിലുമുണ്ട്. ഭൗതികപരിഷ്കാരത്തിന്റെ വ്യാപ്തിയും ജാജ്വല്യവുംകൊണ്ടു കണ്ണുമഞ്ഞളിച്ച പല യുവസ്നേഹിതന്മാരും അപഥസഞ്ചാരമാണ് ഈ വിഷയകമായി ചെയ്യുന്നതെന്നു മതത്തിന്റേയും ശാസ്ത്രത്തിന്റേയും ലക്ഷ്യങ്ങളെ തുലനംചെയ്യുന്നപക്ഷം സുഗ്രാഹ്യമാകുന്നതാണ്. ശാസ്ത്രത്തിന്റെ പരമമായ ലക്ഷ്യം എന്ത്? ശാസ്ത്രത്തിന്റെ പ്രവർത്തനപരിധി എന്താണ്?

പ്രകൃതിയിൽ പ്രത്യക്ഷത്തിൽ പരസ്പരവിരുദ്ധങ്ങളായിക്കാണുന്ന പദാർത്ഥങ്ങൾക്ക് തമ്മിൽ വല്ല ബന്ധവുമുണ്ടോ? സൂര്യനും ചന്ദ്രനും എന്നുവേണ്ട, പ്രകൃതിയിൽ കാണുന്ന സകല ശക്തികളും വ്യവസ്ഥാപിതങ്ങളായ വല്ല നിയമങ്ങൾക്കുമധീനമാണോ? ഈ വിവിധ പദാർത്ഥങ്ങളുടെ സ്വഭാവം എന്ത്? സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, ഭൂമി എന്നുവേണ്ട വിശ്വത്തിലെ സകല ശക്തികളും പദാർത്ഥങ്ങളും വ്യവസ്ഥാപിതങ്ങളായ നിയമങ്ങൾക്കധീനമായി പ്രവർത്തിക്കുന്നു. അല്ലാത്തപക്ഷം ജീവസന്ധാരണം ദുസ്സാദ്ധ്യമത്രെ. ഇവയുടെ മൂലകാരണം ഏതാണോ അതുതന്നെയാണ് ഈ വ്യവസ്ഥകളുടേയും ആധാരം. ശാസ്ത്രം നവമായി യാതൊന്നുംതന്നെ സൃഷ്ടിക്കുന്നില്ല. പ്രകൃതിയിൽ അന്തർലീനങ്ങളായിക്കിടക്കുന്ന നിയമങ്ങളേയും രഹസ്യങ്ങളേയും ശാസ്ത്രം ആരായുകയും അതിൽ വിജയംപ്രാപിക്കുകയും ചെയ്യുമ്പോൾ അത്ഭുതങ്ങളായ പ്രകൃതിരഹസ്യങ്ങളെ ശാസ്ത്രം കണ്ടെത്തുന്നു. "സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള സകല ചരാചരങ്ങളും സ്വമേധയായിട്ടോ അല്ലാതെ കണ്ടോ അല്ലാഹുവിനെ അനുസരിക്കുന്നു"വെന്നു വിശുദ്ധ ഖുർആൻ ഘോഷിക്കുന്നു. ശാസ്ത്രത്തിന്റെ മർമ്മമാണീവചനം. വ്യവസ്ഥാപിതമായ പ്രകൃതിനിയമങ്ങളിൽ

വിശ്വസിക്കാതെ ശാസ്ത്രീയഗവേഷണം എങ്ങനെ സുസാദ്ധ്യമാകും? ദിവ്യനിയമങ്ങളെ അഥവാ പ്രകൃതിനിയമങ്ങളെ അനുസരിക്കുകയായിരുന്നു ശാസ്ത്രത്തിന്റെ മൂലപ്രമാണം. അതു പദാൎത്ഥങ്ങളുടെ സ്വഭാവവിശേഷമാകുന്നു. ഇതിനു വേണമെങ്കിൽ അണുക്കളുടെ മതമെന്നു സംജ്ഞ നൽകാവുന്നതാകുന്നു. മതവിരോധികളുടെ ഒരു പ്രധാനമായ ആക്ഷേപം മതം മനുഷ്യനതീതമായ ശക്തികളിൽ വിശ്വസിക്കുന്നുവെന്നുള്ളതാണ്. ശാസ്ത്രത്തിന്റെ പ്രവൎത്തനകേന്ദ്രവും മനുഷ്യനതീതമായ സ്ഥാനങ്ങളിലല്ലേ? സാധാരണക്കാരനു കാണുവാൻ സാധിക്കാത്തതു കണ്ടുപിടിക്കുവാൻ ശാസ്ത്രകാരൻ ശ്രമിക്കുന്നു.

മനുഷ്യൻ പ്രകൃതിയുടെ ശ്രേഷ്ഠമായ ഫലമാണ്. പ്രകൃതിയിലെ സകല ശക്തികളും മനുഷ്യനിൽ സമ്മേളിച്ചിരിക്കുന്നു. ഈ വിവിധശക്തികളുടെ സമ്മേളനഫലമാണ് മനുഷ്യനു സിദ്ധിച്ചിട്ടുള്ള ബുദ്ധി, വിചാരം, വികാരം മുതലായ ഗുണങ്ങൾ. പ്രകൃതിപദാൎത്ഥങ്ങളുടെ സവിശേഷമായ ഗുണം പ്രകൃതിനിയമങ്ങളെ അനുസരിക്കുകയെന്നുള്ളതാണല്ലോ. അതുമൂലം നമുക്കു സിദ്ധമാകുന്ന അനുഭവങ്ങളുടെ വ്യാപ്തി അവൎണ്ണ്യമാണ്. വമ്പിച്ച പ്രകൃതിവസ്തുവായ മനുഷ്യനിൽ ഈ ശക്തികൾ സമ്മേളിക്കുമ്പോൾ അവയുടെ ഈ വിശേഷഗുണങ്ങൾ നഷ്ടമാകുമോ? ഇല്ല. മനുഷ്യശരീരത്തിലെ പദാൎത്ഥങ്ങൾ പ്രകൃതിനിയമങ്ങളെ അനുസ

രിയ്ക്കാത്തവയാണെങ്കിൽ വൈദ്യശാസ്ത്രം കണ്ടുപിടിക്കുവാനൊ ആ ശാസ്ത്രത്തിലെ നിയമങ്ങളെ ആസൂത്രണം ചെയ്യുവാനൊ സാദ്ധ്യമാകയില്ലായിരുന്നു.

സകല ചരാചരങ്ങളുടേയും നിലനില്പിന്നും അഭിവൃദ്ധിക്കും നിദാനമായിട്ടുള്ളത് പ്രകൃതിനിയമങ്ങളെ അനുസരിക്കുവാനുള്ള അവയുടെ നൈസർഗ്ഗികമായ വാസനയാണ്. കഷ്കന് അവന്റെ കൃഷിയിൽ വിജയം ലഭിക്കണമെങ്കിൽ കാലാവസ്ഥയും പരിതസ്ഥിതികളും നോക്കിവേണം കൃഷിചെയ്യുവാൻ. അല്ലാത്തപക്ഷം അവന്റെ ശ്രമം വിഫലമാകും.

“ഇസ്ലാം” എന്ന പദത്തിന്റെ വിവക്ഷ നിയമത്തെ അനുസരിക്കുകയെന്നാകുന്നു. “ഇസ്ലാം” പ്രകൃതിമതമാണ്. അതുകൊണ്ടു ആ നിയമങ്ങളെ അനുസരിക്കാത്തപക്ഷം മനുഷ്യജീവിതം വ്യർത്ഥമാകുന്നു. വിവിധാണുക്കളുടെ ഒരു സമ്മേളനമാണ് മനുഷ്യൻ. സകല അണുക്കളുടേയും വികാസം വ്യവസ്ഥാപിത നിയമങ്ങളെ അനുസരിക്കുന്നതുമൂലമാണെങ്കിൽ മനുഷ്യന്റെ സകലവിധ പുരോഗതിയും അതുകൊണ്ടു മാത്രമേ സാദ്ധ്യമാകാൻ തരമുള്ളു. ഇവിടെ ശാസ്ത്രത്തിനു മതത്തിന്റെ സർവ്വപ്രാധാന്യതയും ആവശ്യകതയും സ്വീകാര്യമാകാതെ നിർവ്വാഹമില്ല. മതവും, ശാസ്ത്രവും ഇങ്ങനെ വീക്ഷിക്കുന്നപക്ഷം, പരസ്പരം വൈരികളല്ലെന്നു മനസ്സിലാക്കാം. രണ്ടിനും ഒരു പൊതുവായ ലക്ഷ്യമാണുള്ളത്. ശാസ്ത്രം പ്രകൃതി നിയമങ്ങളെ ആരാഞ്ഞറിഞ്ഞു ഭൌതികമായ നമ്മുടെ ഉല്ക്കർഷത്തെ വർദ്ധിപ്പിക്കുന്നു. മതം ധാർമ്മികവും ആത്മീയവുമായ മനുഷ്യന്റെ ഉയർച്ചക്കത്യന്താപേക്ഷിതമായ നിയമകോടിയെ നമുക്കു പ്രദാനം ചെയ്യുന്നു. ഭൌതികവും ആത്മീയവുമായ പ്രകൃതിനിയമങ്ങളെ—ദിവ്യനിയമങ്ങളെ—കൂടാതെ മനുഷ്യവംശത്തിന്റെ കാമ്യമായ അഭിവൃദ്ധി സാദ്ധ്യമല്ലതന്നെ. ഭൌതികവിജ്ഞാനം ബാഹ്യജീവിതസൌകര്യങ്ങളെ പൂർവ്വാധികം വർദ്ധിപ്പിച്ചിട്ടുണ്ടു്. പക്ഷെ ഭൌതിക പരിഷ്കാരം ആത്മീയവും ധാർമ്മികവുമായ പ്രചോദനംകൊണ്ടു നിയന്ത്രിക്കാത്ത കാലത്തോളം മാനവസമുദായത്തിന്നു യഥാർത്ഥമായ പുരോഗമനം സാദ്ധ്യമല്ലതന്നെ.

# മുതല

(എം. നാരായണൻ ബി. എ., എൽ. ടി.)

എത്രയോ ലക്ഷം വർഷങ്ങൾക്കുമുമ്പ് ജലവാസംവിട്ടു കരകയറിയ വംശീയങ്ങളാണ് വിസാരികൾ (Reptiles). ആ പുരാതനകാലത്തു അവ ഭൂമുഖത്തു സമൃദ്ധമായിരുന്നു. എന്നാൽ അവയിൽ മിക്കതും ഇന്നു അസ്തവംശരായിരിക്കുന്നുവെന്നു ഭൂമിക്കടിയിൽ ശിലാഭവങ്ങളായി നിക്ഷേപിക്കപ്പെട്ടുകാണുന്ന അവശിഷ്ടങ്ങളിൽനിന്നു മനസ്സിലാകുന്നു. പല്ലി, പാമ്പ്, ആമ, മുതല ഇവയാണു ഇന്നു നിലവിലുള്ളവ. ഭീമമായ ഒരു പല്ലിയെപ്പോലെയാണ് മുതലയുടെ രൂപം. അതിന്റെ ദേഹം സുരക്ഷിതവും സുദൃഢവുമായിരിക്കുന്നു. കരയിലും വെള്ളത്തിലും ആകാശത്തിലും യുദ്ധം നടത്തുവാൻ സന്നദ്ധനായ ഒരു ഭടന്റെ വേഷവിധാനമുണ്ടവന്നു. കാലാന്തരത്തിലുണ്ടായിട്ടുള്ള ബന്ധുനാശം അതിനാൽ ജീവിതായോധനത്തിൽ പിണഞ്ഞതായിരിക്കയില്ല. ശത്രുക്കളിൽനിന്നോ ഋതുവിശേഷങ്ങളിൽനിന്നോ അവയ്ക്കു അപജയം പററാൻതരമില്ല. ഭൂപ്രകൃതിക്കുണ്ടായ പരിണാമങ്ങളായിരിക്കണം അവയുടെ നാശത്തിനുള്ള ഹേതു. ഭൂവല്ക്കത്തിന്റെ ഉന്നതിയും ഉണക്കവും അവയുടെ ജീവിതം സാഹസവും പ്രായേണ അസാദ്ധ്യവും ആക്കിയിരിക്കണം. തടിച്ച തൊലിയും അതിനെ മൂടിക്കൊണ്ടുള്ള കഠിനമായ ശല്ക്കങ്ങളും അവയുടെ കവചങ്ങളെ അഭേദ്യങ്ങളാക്കുന്നു. വെടിവെച്ചു എളുപ്പത്തിൽ ഫലിപ്പിക്കേണമെങ്കിൽ അവയുടെ മോന്തക്കുവേണം ഉന്നംവെക്കുവാൻ എന്നു ശിക്കാരികൾക്കറിയാം. വലിയ വിസ്താരമുള്ള വായ, ശക്തിയുള്ള നീണ്ട താടിയെല്ലുകൾ, നൊണ്ണിൻകുഴികളിൽ കററികൾ നാട്ടിയപോലെ ഉറച്ചുനില്ക്കുന്ന നാലുവരി പല്ലുകൾ ഇവയെല്ലാമാണ് ആഹാരസമ്പാദനത്തിന്നായി അവയ്ക്കുള്ള കോപ്പുകൾ. ഒരു പല്ലിന്റെ അടിയിലുള്ള പൊള്ളയിൽ മററൊരു പെരുപല്ല് പിന്തുടർച്ചക്കായി നില്ക്കുന്നു. ജീവിതസന്ധാരണത്തിനുപയുക്തമായ ഗുണവിശേഷങ്ങളാണിവയെല്ലാം.

പകൽ സമയത്തു കരയിലൊ ചളിയിലൊ ഒരു ഉണങ്ങിയ മരക്കഷണംപോലെ നിശ്ചേഷ്ടമായി കിടക്കുകയാണ് പതിവ്. സൂര്യസ്നാനം ഈ അലസന്നു പത്ഥ്യമാണ്. എന്നാൽ മന്ദനായി ഉറങ്ങിക്കൊണ്ടിരിക്കെ വല്ല ശബ്ദമൊ ചലനമൊ ഉണ്ടായാൽ ഉടനെ വെള്ളത്തിൽ ചാടുന്നതുകാണാം. പലപ്പോഴും തന്റെ പുറത്തിരിക്കുന്ന പക്ഷികളുടെ കരച്ചിലായിരിക്കും അതിനെ ജാഗരൂകനാക്കുന്നതു. മുതലപ്പക്ഷി എന്നു വിളിച്ചുവരുന്ന ഒരു ജാതി നീർപ്പക്ഷിക്കു രസാവഹമായ ഒരു കൂട്ടുകെട്ടുണ്ട്. മുതലയെ ചുററിപ്പററിനില്ക്കുന്ന ഈ പക്ഷി പലപ്പോഴും അതിന്റെ തുറന്നവായിൽ കയറി പല്ലുകൾക്കിടയിൽ സുലഭമായുണ്ടാകുന്ന പ്രാ

ണികളെയും ആഹാരശകലങ്ങളെയും കൊത്തിത്തിന്നുന്നു. മുതലയ്ക്കാവട്ടെ ഇത്ര ആനന്ദകരമായ ഒരു ശുശ്രൂഷ! ഈ ദന്തവൈദ്യന്റെ നാൾ ഇങ്ങിനെ സുഖസമൃദ്ധമായി കഴിയുകയും ചെയ്യുന്നു.

പകൽ നിദ്രാലോലുപനാണെങ്കിലും ദിനാന്ത്യത്തിൽ മുതലകൾ ആഹാരമന്വേഷിച്ചിറങ്ങുകയും ഏറിയ ചൊറുചൊറുക്ക കാണിക്കുകയും ചെയ്യുന്നു. വെള്ളത്തിൽ സഞ്ചരിക്കുന്നതു മുഖ്യമായി ശക്തിയുള്ള വാലുകൾ അടിച്ചുകൊണ്ടാണ്. വിരലുകളുടെ ഇടയിൽ തൊലികളുണ്ടെങ്കിലും അവ വളരെയൊന്നും ഉപയോഗിക്കുന്നില്ല. ഭക്ഷണവിഷയത്തിൽ മുതലകളുടെ മിടുക്ക പ്രസ്താവയോഗ്യമാണ്. കടലിൽ ഒരു പക്കതന്നെ സ്ഥാപിച്ചിട്ടുണ്ടെന്നു വേണം പറയുവാൻ. അടുത്തുവരുന്ന മത്സ്യങ്ങൾ, വെള്ളംതൊട്ടു പറക്കുന്ന പക്ഷികൾ, വെള്ളംകുടിക്കാൻവരുന്ന മൃഗങ്ങൾ, കുളിക്കാൻ ഇറങ്ങുന്ന മനുഷ്യർ ഇവയെയെല്ലാം തക്കംനോക്കി പിടികൂടും. പിടികിട്ടിയാൽ വിടുവിക്കുന്നതു അസാദ്ധ്യം. വലിയ താടിയെല്ലുകൾ ഒരു കത്രികപോലെ പ്രവർത്തിച്ചു വലിയ ജന്തുക്കളുടെ കാലോ കൈയ്യോ മുറിച്ചെടുക്കുവാൻ

ത്തും ഉള്ള ഓരോ ജോടി ഗന്ധഗ്രന്ഥികളിൽനിന്നു വെള്ളത്തിലേക്കു സ്രവിക്കുന്ന നീരിന്റെ ഗന്ധംകൊണ്ടാണത്രെ അവ അന്യോന്യം കണ്ടെത്തുന്നതു. കുളങ്ങളും പുഴകളും വററിത്തുടങ്ങിയാൽ പുതിയ സങ്കേതങ്ങൾ അന്വേഷിച്ചുകൊണ്ടു അവ വളരെദ്ദൂരം യാത്രചെയ്യാറുണ്ട്. വരണ്ട കാലങ്ങളിൽ ചളിയിൽ ആണ്ടുകിടന്നുറങ്ങുകയും പുതുമഴക്കു പുറത്തുവന്നു സന്താനോല്പാദനോത്സുകരാകുകയും ചെയ്യുന്നു.

പലജാതി മുതലകളുണ്ട്. ശുദ്ധജലനദികളിലും കുളങ്ങളിലും കണ്ടുവരുന്നവയാണ് ചീങ്കണ്ണി (പുഴമുതല). അവ അധികരിച്ചാൽ 12 അടി നീളമുണ്ടാകും. കായലുകളിലും നദീമുഖത്തും കണ്ടുവരുന്ന മറെറാരു ജാതിയുണ്ട്. അതാണ് കായൽ മുതല. അതു 30 അടിയോളം വളരും. കുറെ ഭയങ്കരനുമാണ്. ഗംഗ, ബ്രഹ്മപുത്ര, സിന്ധു മുതലായ നദികളിൽ കണ്ടുവരുന്ന കോർമുതല എന്ന ജാതിക്കു വളരെ നീണ്ട മോന്തയുണ്ടായിരിക്കും. അവ ചിലപ്പോൾ അപായകാരികളാണെങ്കിലും സൌമ്യശീലമുള്ളവയാണ്.

മുതലകളെ പോററാറുണ്ട്. അവ വളരെ മെരുക്കം കാണിക്കും; അടുത്തുവന്നു കയ്യിൽനിന്നു ആഹാരം വാങ്ങും. എന്നാൽ ചിലപ്പോൾ വിരലുകൾ കടിച്ചുവെന്നും വരാം. പണ്ടുകാലങ്ങളിൽ പല രാജ്യങ്ങളിലും മുതലകളെ ആരാധിച്ചുവന്നിരുന്നു. നീലനദിയിലെ ശ്രുതിപ്പെട്ട മുതലകളെ ഈജിപ്തുകാർ വളരെ ബഹുമാനിച്ചിരുന്നു. അവയെ പോററുകയും സ്വർണ്ണാഭരണങ്ങൾ അണിയിക്കുകയും മരണശേഷം തൈലത്തിലിട്ടു സൂക്ഷിക്കുകയും അവയ്ക്കു ശവകുടീരങ്ങൾ നിർമ്മിക്കുകയും ചെയ്തുവന്നിരുന്നു!

മുതലകളെക്കൊണ്ടു നമുക്കു ചില ഉപകാരങ്ങളുണ്ട്. മുതലത്തോൽകൊണ്ടു സഞ്ചി, അളുക്ക് മുതലായവ ഉണ്ടാക്കാം. ആഫ്രിക്കയിലെ നാട്ടുകാർ അതുകൊണ്ടു യുദ്ധകവചങ്ങളും പരിചകളും ഉണ്ടാക്കുന്നു. മുതലമാംസം ഭക്ഷിക്കുകയുംചെയ്യും. മുതലനെയ്യ് ഒരൌഷധമായി ഉപയോഗിച്ചുകാണുന്നുണ്ട്.

# മുസ്ലിമീങ്ങളും "മാപ്പിളറവ്യൂ"വും

ഖാൻബഹദൂർ കെ. മുഹമ്മത് എം. എ.

ഈ ലക്കത്തോടുകൂടി മാപ്പിളറവ്യൂ അതിൻെറ 4-ാം വയസ്സിലേക്ക് പ്രവേശിക്കുകയാണ്. ബാലാരിഷ്ടതകൾ നീങ്ങി ഇപ്പോൾ റവ്യൂ അതിൻെറ യൌവ്വനദശയിലേക്കു കടന്നിരിക്കുന്നു. റവ്യൂവിൻെറ പ്രസാധനത്തിന്നു ഏർപ്പാടുചെയ്യുമ്പോൾ അതുകൊണ്ടു ചില സാദ്ധ്യതകളെല്ലാം ഉദ്ദേശിച്ചിരുന്നുവല്ലൊ. മാപ്പിളസമുദായത്തിന്നു നവീനവിദ്യാഭ്യാസത്തിൽ അഭിരുചിയുണ്ടാക്കിത്തീർക്കുക, അഭ്യസ്തവിദ്യരായ മാപ്പിളമാർക്ക് തങ്ങളുടെ ആശയങ്ങളെയും അഭ്യർത്ഥനകളെയും പ്രസിദ്ധീകരിക്കുവാൻ ഒരു രംഗം നൽകുക, മാപ്പിള ധനാഢ്യന്മാരെ സമുദായോദ്ധാരണാർത്ഥം നിർമ്മിക്കപ്പെടുന്ന സ്ഥാപനങ്ങൾക്ക് ധനസഹായം ചെയ്യുവാൻ പ്രേരിപ്പിക്കുന്ന ലേഖനങ്ങൾ പ്രസിദ്ധം ചെയ്യുക എന്നിവയായിരുന്നു ചില പ്രധാന ഉദ്ദേശ്യങ്ങൾ. ചുരുക്കി പറയുന്നതായാൽ വിജ്ഞാനത്തിലും സംസ്കാരത്തിലും മാപ്പിളസമുദായത്തെ ഉന്നമിപ്പിക്കാനും അവരും ഇതരസമുദായങ്ങളും തമ്മിൽ സുദൃഢമായ സൌഹാർദ്ദം സ്ഥാപിച്ചു കേരളത്തിൻെറ പൊതുജീവിതത്തെ ഉത്തേജിപ്പിക്കാനുമാണ് റവ്യൂ ഉത്സാഹിച്ചിരുന്നത്.

ഈ ഉദ്ദേശ്യങ്ങൾ ദ്രുതഗതിയിൽ അനുഭവപ്പെടുത്താവുന്നവയല്ലെങ്കിലും, കഴിഞ്ഞ മൂന്നു വർഷത്തിന്നുള്ളിൽ ഇവയുടെ സാദ്ധ്യതയ്ക്കുതകുന്ന വഴികൾ അതു വെട്ടി തെളിയിച്ചിട്ടുണ്ടെന്നു റവ്യൂവിന്നു നിസ്സംശയം അഭിമാനിക്കാവുന്നതാണ്.

റവ്യൂവിൽ നിരന്തരമായി പ്രസിദ്ധം ചെയ്തുകൊണ്ടിരുന്ന വിജ്ഞാനപ്രദങ്ങളായ ഇസ്ലാമികലേഖനങ്ങൾ പൊതുജനങ്ങളുടെ ശ്രദ്ധയെ ആകർഷിക്കുകയും ഇസ്ലാമിക സിദ്ധാന്തങ്ങളുടെ വിശാലതയെപ്പററി ഇതരസമുദായങ്ങളിൽ ഒരു അനുഭാവമനസ്ഥിതി ഉളവാക്കുകയും ചെയ്തിട്ടുണ്ട്. ഈ സൌഹാർദ്ദമനസ്ഥിതിയിൽ നിന്നു ശാശ്വതമായ ഒരു ഐക്യമനോഭാവം ഉത്ഭവിക്കുന്നതാണ്. റവ്യൂവിൻെറ അമുസ്ലിം വായനക്കാർ അടിക്കടി വർദ്ധിച്ചുവരുന്നതു് ഇതിന്നൊരു മതിയായ തെളിവാകുന്നു.

മാപ്പിള സമുദായത്തെപ്പററി പറയുന്നതായാൽ, അതിൻെറ ഉന്നമനത്തിന്നുള്ള പ്രധാന തടസ്ഥങ്ങൾ, മാപ്പിളമാർ പൂർവ്വകാലങ്ങളിൽ നവീനവിദ്യാഭ്യാസത്തിൽ കാണിച്ച അലസതനിമിത്തം അവർക്കു നേതൃത്വം നൽകുവാനുള്ള വിദ്വാന്മാരെ സൃഷ്ടിക്കുവാൻ സാധിക്കാഞ്ഞതും, ഈ നേതൃത്വത്തിൻെറ അഭാവംമൂലം സമുദായത്തിൻെറ കഴിവുകളെ സമുദായോന്നമനാർത്ഥമുള്ള പന്ഥാവുകളിലേക്ക് തിരിക്കുവാൻ കഴിയാഞ്ഞതുമാകുന്നു.

ഇന്നും എത്രയോ മാപ്പിളപ്രധാനികൾ തങ്ങൾക്ക് 'ഈമാൻ' കാര്യവും, 'ഇസ്ലാം' കാര്യവും മാത്രം പഠിച്ചാൽ മതിയെന്നും മററു എല്ലാ വിദ്യാഭ്യാസവും അമുസ്ലിമീങ്ങൾക്കുമാത്രം അവകാശപ്പെട്ടതാണെന്നും വിശ്വസിച്ചുവരുന്നുണ്ട്. അതിനാൽ അടുത്ത കാലത്ത് സ്ഥാപിതങ്ങളായ മുസ്ലിംവിദ്യാലയങ്ങളുടെ സഹായാത്ഥം ആരെങ്കിലും അവരെ സമീപിച്ചാൽ "ഞാൻ ഇന്നലെയാണ് വലിയ ഒരു സംഖ്യ ആദായനികുതി കൊടുത്തത്. അതിനാൽ ഇപ്പോൾ എന്നെക്കൊണ്ടു നിവൃത്തി ഒന്നുമില്ല", "ഇതു നമ്മുടെ പെണ്ണുങ്ങളെ പുറത്തു ചാടിക്കുവാനുള്ള ഒരു പണിയാണ്; അതിനാൽ അതിന്നു ഞാൻ സഹായിക്കുകയില്ല" എന്നിങ്ങിനെയുള്ള മറുവടി പറഞ്ഞു അവരെ നിരാശയോടെ തിരിച്ചയക്കുന്നവർ ധാരാളമുണ്ടെന്നു അഭ്യത്ഥിക്കുന്നവക്കു അനുഭവമാണ്. നവീന വിദ്യാലയങ്ങൾ അവക്കു അനുകരണീയങ്ങളല്ലെങ്കിൽ, തങ്ങൾക്കനുയോജ്യങ്ങളായ വിദ്യാഭ്യാസസ്ഥാപനങ്ങൾ സ്വന്തം ധനം വ്യയംചെയ്തു അവർ സൃഷ്ടിച്ചു നടത്തിവരുന്നതായി നാം ഒന്നും കാണുന്നതുമില്ല.

നമ്മുടെ കേരളക്കരയിലുള്ള എത്രയോ ജന്മികൾ തങ്ങൾ സ്വന്തമായി നടത്തിവരുന്ന വലിയ വിദ്യാലയങ്ങളും, വിദേശങ്ങളിലെ ക്രൈസ്തവമഹാന്മാരുടെ സംഭാവനകൾ ശേഖരിച്ചു മിഷ്യനറിമാർ നടത്തിവരുന്ന വളരെയധികം വിദ്യാഭ്യാസസ്ഥാപനങ്ങളും നമ്മുടെ ധനാഢ്യന്മാരുടെ ശ്രദ്ധ ആകഷിക്കുകയോ അവ അവരെ ലജ്ജിപ്പിക്കുകയോ ചെയ്യുന്നില്ല.

ഇന്നു യൂറോപ്പിൽ എത്ര മഹാന്മാരാണ് തങ്ങളുടെ സന്താനങ്ങളെയും സ്വത്തുക്കളെയും ബലികഴിക്കുന്നതു. ഇതൊക്കെ ഈ വ്യക്തികളുടെ സ്വന്തം ഗുണത്തിന്നാണെന്നു അനുമാനിക്കാൻ നിവൃത്തിയില്ലല്ലൊ. "നമ്മുടെ രാജ്യത്തിൻെറ ഭാവിശ്രേയസ്സിന്നുവേണ്ടി നാം ത്യാഗംചെയ്യുക" എന്നതാണ് അവരുടെ മതം. ഒരു കാലത്തു മുസ്ലിമീങ്ങൾ അംഗീകരിച്ചിരുന്ന ആദശവും ഇതുതന്നെയായിരുന്നു. ത്യാഗം ഇരിക്കട്ടെ. സ്വാത്ഥമനോഭാവമെങ്കിലും നമ്മെ പ്രവൃത്തിക്കു പ്രേരിപ്പിക്കുന്നുണ്ടൊ?

ഇങ്ങിനെയുള്ള അഭിപ്രായങ്ങൾ പൊതുജനങ്ങളിൽനിന്നു നീക്കി സമുദായത്തെ അതിൻെറ ഇന്നത്തെ അന്ധതയിൽനിന്നു രക്ഷിക്കുവാനുള്ള റവ്യുവിൻെറ പ്രയത്നങ്ങൾ ഏതാണ്ടു ഫലപ്രദമായിട്ടുണ്ടെന്നുതന്നെ പറയാം. വളരെ അധികം പേർ ഇന്നു നവീനവിദ്യാലയങ്ങൾക്കു സഹായദാനം ചെയ്തുവരുന്നത് ഈ പ്രചാരവേലയുടെ ഫലമാണ്. എന്നാൽ അഭ്യസ്തവിദ്യരായ മാപ്പിളമാർ ഇത് പയ്യന്തം ചെയ്യേണ്ടതായ ചുമതലകൾ തികച്ചും നിറവേററീട്ടുണ്ടെന്നു പറയാൻ വയ്യ. ഇങ്ങിനെയുള്ളവരുടെ എണ്ണം കുറവാണെങ്കിലും ഉള്ളവരിൽ വളരെ ചുരുക്കംപേർ മാത്രമേ ഇക്കായ്യത്തിൽ വേണ്ടുന്ന സഹകരണങ്ങൾ ചെയ്തുകാണുന്നുള്ളു. മാപ്പിളമാരുടെ വിജ്ഞാനോന്നമനത്തിന്നുതകുന്ന കായ്യപരിപാടികൾ സൃഷ്ടിക്കുകയും ലേ

ഖനങ്ങൾ മുഖേനയും മററും മാപ്പിളമാരെ ഉണർത്തുവാനുള്ള പ്രചരണം നടത്തുകയുംചെയ്യേണ്ടതു സമുദായത്തിന്റെ ഇന്നത്തെ സ്ഥിതിക്ക് അവരുടെ കടമയാണെന്നു അവർ ധരിച്ചു പ്രവത്തിച്ചു കാണുന്നില്ല. മാപ്പിളസ്കൂളുകളുടെ പരിശോധനോദ്യോഗസ്ഥന്മാർ വെറും പോലീസുദ്യോഗസ്ഥന്മാരെപ്പോലെ സ്കൂളുകൾ പരിശോധിച്ചു റിപ്പോട്ട് സമപ്പിക്കുന്നതുകൊണ്ടു മാത്രം തൃപ്തിയടയുന്നു. അതിനാൽ മാപ്പിളമാരുടെ പേരിൽ, മാപ്പിളമാരും, മററുള്ളവരും നടത്തിവരുന്ന വിദ്യാലയങ്ങൾ പൊതുവിൽ മാപ്പിളമാക്കുതകുന്നതിലധികം വിദ്യാലയമേധാവികൾക്കാണ് ഉതകിക്കാണുന്നത്. മാപ്പിള പൊതുജനങ്ങളും ഈ സ്ഥാപനങ്ങളും തമ്മിൽ ഉണ്ടാകേണ്ടുന്ന യഥാത്ഥബന്ധത്തിന്റെ അഭാവം, മുമ്പുണ്ടായിരുന്നതിൽനിന്നു ഇപ്പോൾ വ്യത്യസ്തമായി കാണുന്നതുമില്ല. ഈ സ്ഥിതിയുടെ ഉത്തരവാദിത്വം ഒട്ടുമുക്കാലും അഭ്യസ്തവിദ്യരായ മാപ്പിളമാർതന്നെ ഏറെറടുക്കേണ്ടിയിരിക്കുന്നു. ഇക്കാര്യത്തിൽ അമുസ്ലിമീങ്ങളുടെ മാതൃകപോലും തുടരുവാൻ അവർ

തയ്യാറായി കാണാത്തതു ഏററവും നിരാശാജനകംതന്നെ. മററുള്ളവരെ അപേക്ഷിച്ചു മാപ്പിളമാർക്കുള്ള കഴിവ് ഇക്കാര്യത്തിൽ കുറവാണെന്നു സമ്മതിക്കാൻ ഞാൻ ഒരുക്കമില്ല; വെറും അലസതമാത്രം. ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്ന ലോകമഹായുദ്ധം മാപ്പിളസമുദായത്തിന്നു പല പാഠങ്ങളും നൽകിക്കാണണം.

കാര്യം മനസ്സിലായാൽ, കഴിവിന്നനുസരിച്ചു കൈ അഴിച്ചു പ്രവർത്തിച്ചു ഡാക്ടർ അളകപ്പച്ചെട്ടിയാരുടെ സംഭാവനകളെക്കൂടി തോല്പിക്കുന്ന വ്യക്തികൾ നമ്മുടെ സമുദായത്തിൽ ധാരാളമുണ്ട്. കാര്യങ്ങളുടെ ഗുണദോഷം അവരെ മനസ്സിലാക്കിക്കൊടുക്കുകയാണ് നാം വേണ്ടത്. ഇസ്ലാമിൻെറ അടിസ്ഥാനം ഉറപ്പിച്ചിരിക്കുന്നതുതന്നെ വിജ്ഞാനവിതരണത്തിലും സമുദായസംഘടനയിലും ശരിയായ ഒരു ധനവിതരണപദ്ധതിയിലുമാണല്ലോ. ഇക്കാര്യങ്ങളിൽ നമ്മുടെ പ്രവാചകൻെറ മാതൃക തുടരാതെ വെറും ഒരു സ്വാർത്ഥജീവിതത്തെയാണ് നമ്മുടെ കൂട്ടർ ഇഷ്ടപ്പെടുന്നതെങ്കിൽ, ആ സ്വാർത്ഥജീവിതത്തിന്നുതന്നെയും വിദ്യാഭാസവും സംഘടനാപദ്ധതികളും എത്രയും ആവശ്യമാണെന്നു അവർ ധരിച്ചിരിക്കേണ്ടതാണ്.

വിദ്യാഭ്യാസത്തിൻെറ അഭാവം നിമിത്തം സമുദായാംഗങ്ങൾ അർഹിക്കുന്ന പല അവകാശങ്ങളും സമുദായത്തിന്നു നഷ്ടമായിപ്പോയിട്ടുണ്ട്. യുദ്ധാനന്തരപുനഃസംഘടനകളിൽ, അതേ കാരണത്താൽ നമുക്കു പൂർണ്ണമായി പങ്കെടുക്കാനോ അവയിൽനിന്നുള്ള അനുഭവം സിദ്ധിക്കുവാനോ സാധിക്കുന്നതുമല്ല. ഈ വക സംഗതികൾ, ഇസ്ലാംമതം വിദ്യാഭ്യാസത്തിന്നുനല്കുന്ന സ്ഥാനം, ആദിമമുസ്ലിമീങ്ങൾ ആ വഴിയിലൂടെ നേടിയ നേട്ടങ്ങൾ മുതലായവയെ സമുദായത്തെ മനസ്സിലാക്കിക്കൊടുത്തും സമുദായത്തിൻെറ നിലനില്പിന്നുപോലും ആധുനിക വിദ്യാഭ്യാസം എത്രയോ ആവശ്യമാണെന്നു സമുദായത്തെ ധരിപ്പിച്ചും സമുദായാംഗങ്ങളെ കൂടുതൽ വിദ്യാഭ്യാസതൃഷ്ണയുള്ളവരാക്കിത്തീർക്കേണ്ടത് റവ്യുവിൻെറ ചുമതലയാണ്.

അഭ്യസ്തവിദ്യരുടെ സഹായസഹകരണങ്ങളോടുകൂടി മാപ്പിളമാരുടെ ഭാവി നന്നാക്കിത്തീർക്കുവാനും, തദ്വാരാ ജന്മഭൂമിയുടെ നേരെയുള്ള നമ്മുടെ കടമ നിറവേററുവാനും മേലിൽ റവ്യു കൂടുതൽ പ്രവർത്തിച്ചു വിജയിക്കട്ടെ എന്ന പ്രാർത്ഥനയോടുകൂടി തല്ക്കാലം വിരമിക്കുന്നു.

---

# തുൎക്കിയിലെ രത്നത്രയം.

എമിൽലാങ്ങ്ഗൈൽ

തുൎക്കി സ്വയം അഭിമാനിക്കുന്നതു്, താൻ ജൎമ്മനിയുടെ സ്നേഹിതനും ഗ്രെയിററ് ബ്രിട്ടന്റെ ബന്ധുവുമാണെന്നാണ്, മദ്ധ്യ പൌരസ്ത്യദേശത്തെ വമ്പിച്ച ഒരു വൈപരീത്യമാണതു് — എന്നാൽ തുൎക്കിയെ സംബന്ധിച്ചേടത്തോളം പല സംഗതികളും വൈപരീത്യങ്ങളാണ്. ഇതിനുള്ള വേറൊരുദാഹരണം ഇതാണ്, പ്രജായത്തപരമായ ഒരു ഭരണഘടനയാണ് തുൎക്കിയിലെങ്കിലും മൂന്നു ശക്തന്മാരുടെ അധീനത്തിലാണ് അതിന്റെ ഭാവി അൎപ്പിക്കപ്പെട്ടിരിക്കുന്നതു്.

തുൎക്കിയിലെ മൂന്നു നേതാക്കന്മാരിൽ പ്രഥമനാണ് പ്രസിഡണ്ട് ഇസ്മത്ത് ഇനേനു. "ദേശീയ പ്രധാനി," എന്നാണദ്ദേഹത്തിന്റെ അഭിധാനം. തുൎക്കിയുടെ "ശാശ്വത തലവൻ" എന്ന ബഹുമാനസ്ഥാനത്തിന്നർഹനായ അതാതുൎക്കിന്റെ പ്രസിഡണ്ട് പദത്തിലെ പിൻഗാമിയാണ് അദ്ദേഹം.

മൂന്നു പേരിൽ രണ്ടാമനാണ് തുൎക്കിയുടെ സൎവ്വസൈന്യാധിപൻ മാൎഷൽ ഫെവ്സികാക്മാക്ക്, മൂന്നാമത്തേയാൾ ഇവരെ അപേക്ഷിച്ചു കുറേ പുതുക്കക്കാരനായ പ്രധാന മന്ത്രി സുക്രുസാരസോഗ്ളുവാണ്.

"കുരുമുളക്"

തുൎക്കിയിലെ പ്രസിഡണ്ടിനെ ഞാനാദ്യമായി കണ്ടതു അദ്ദേഹത്തിന്റെ ആപ്പീസിൽവെച്ചാണ് — അന്തരീക്ഷം തണുപ്പിച്ച് "അമേരിക്കൻ മട്ടിൽ" ഒരുക്കി, ടെലിഫോണും ഘടിപ്പിച്ചു, സെക്രട്ടറിമാരെ വിളിക്കുന്നതിന്ന് അമൎത്താനുള്ള ബട്ടൻ നിരകളോടുകൂടിയ ഒരു വലിയ മുറി.

പ്രതാപമേറിയ ഒരു ഭരണാധികാരത്തിന്റെ നേതാവിനേക്കാൾ ഹ്രസ്വകായനായ പട്ടണത്തിലെ ഒരു ഗൃഹസ്ഥന്റെ ആകൃതിയാണ് പ്രസിഡണ്ട് ഇനേനുവിന്റേതു്, ചെറിയൊരു പുഞ്ചിരിയുണ്ടദ്ദേഹത്തിനു; എന്നാലതു് പുറമെ കാണുന്നതിലധികം അന്തൎവ്യാപകമാണ്. പ്രായം അധികം മതിക്കുകയില്ല; എങ്കിലും റിക്കാട്ടുപ്രകാരം വയസ്സു് അമ്പത്തിഒമ്പതായിട്ടുണ്ട്.

ഹ്രസ്വകായനും പ്രഭാവശക്തനും ആയതുകൊണ്ട് "കുരുമുളക്" എന്നാണദ്ദേഹത്തിന്റെ രാജ്യക്കാർ അദ്ദേഹത്തിനു നൽകിയ അഭിസംജ്ഞ. മിതഭാഷിയാണദ്ദേഹം. ആവശ്യം വരുന്ന ചിലപ്പോൾ ബധിരനെന്ന ഭാവവും. തുൎക്കികളുടെ സ്വഭാവം അന്യർ പറയുന്നതധികം കേൾക്കുകയില്ല,, കേൾക്കുന്നതല്ലു ധരിക്കുക എന്നതാണ്. ഇതിൽ ഒന്നാംകിടയാണ് ഇനേനു — പക്ഷെ കേൾക്കേണ്ട ആവശ്യമില്ലെന്നു കാണുമ്പോൾ മാത്രം.

മുമ്പൊരു സേനാനിയായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ നാമധേയംകൊണ്ടു മാത്രമെ ഇന്നു അതോൎമ്മിക്കുവാൻ സാധിക്കുകയുള്ളു. പശ്ചിമോത്തര തുൎക്കിയിലെ ഒരു നഗരമാണ് ഇനേനു; ഒരു ഇരുപതു വൎഷങ്ങൾക്കു മുമ്പു ഈ പട്ടണത്തിൽ വെച്ചദ്ദേഹം ഗ്രീക്കുകാരുമായുണ്ടായ ഒരു സമരത്തിൽ വിജയം നേടിയിരിക്കുന്നു. തുൎക്കികളുടെ ദേശീയ ബോധത്തിനു നവചൈതന്യം ചേൎത്തതായിരുന്നു ആ യുദ്ധം.

ഇന്നദ്ദേഹം ഒരു സേനാനിയല്ല, ഭരണ ധുരന്ധരനാണ്. ഇങ്ങനെയാണദ്ദേഹം ബ്രിട്ടീഷുകാരോടനുഭാവമുള്ള തന്റെ നയം വിവരിച്ചതു്:— ഡാർഡനൽസ് കടലിടുക്കിന്റെ ആധിപത്യം ഇല്ലാതെ പൌരസ്ത്യ യൂറോപ്പിൽ ജൎമ്മൻകാൎക്കു അധികാരം ചെലുത്തുവാൻ സാധിക്കുന്നതല്ല. എന്നാൻ പ്രസ്തുത കടലിടുക്കിന്റെ അധികാരം തുൎക്കികൾ ആൎക്കും വിട്ടുകൊടുക്കുന്നതല്ല. അതിനാൽ മാത്രം ഇംഗ്ലണ്ട് തൃപ്തിപ്പെടുകയും ചെയ്യും. മാത്രമല്ല, ഉറക്കിൽനിന്നുണരുന്ന പൌരസ്ത്യരുടെ, വിശിഷ്യ തുൎക്കികളുടെ മനോഗതി ബ്രിട്ടീഷുകാൎക്കറിയാം; നേരെമറിച്ച്, ജൎമ്മൻകാൎക്ക് സ്വമനോഗതി മാത്രമേ അറിയൂ; പൌരസ്ത്യരൊട്ടാകെ അവരുടെ കണ്ണിൽ തറവാടിത്തമില്ലാത്തവരാണ്.

ഒടുവിൽ, ഇനേനുവിനു നിൎബ്ബന്ധമുണ്ട് തുൎക്കി യഥാൎത്ഥമായും പരിഷ്കൃതമായ ഒരു രാജ്യമാകണ.

മെന്ന് — രാഷ്ട്രീയമായും സാമ്പത്തികമായും, വ്യവസായങ്ങളാണതിന്റെ പിൻതാങ്ങ്; വ്യവസായങ്ങളുടെ അടിസ്ഥാനമൊ മൂലധനവും. പണവും ഇംഗ്ലണ്ടും തുർക്കികളുടെ അഭിപ്രായത്തിൽ പര്യായപദങ്ങളാണ്.

ഇനോനുവിന്റെ ജീവിതം നമ്മെ സഹായിക്കും തുർക്കികളുടെ വൈപരീത്യത്തെ മനസ്സിലാക്കുവാൻ. അദ്ദേഹം തന്റെ സൈനികപരിശീലനത്തിൽ പ്രഥമപാഠങ്ങൾ അഭ്യസിച്ചത് ജർമ്മനിയിൽവെച്ചായിരുന്നു; ജർമ്മൻ ഉദ്യോഗസ്ഥന്മാരായിരുന്നു ഇമ്പീരിയൽ ഒട്ടോമൻ സൈന്യങ്ങളെ പരിശീലിപ്പിച്ചു സംഘടിപ്പിച്ചതും. കഴിഞ്ഞ ലോകമഹായുദ്ധത്തിനുമുമ്പും യുദ്ധകാലത്തും അദ്ദേഹം ഈ സൈന്യത്തിൽചേർന്നു പ്രവർത്തിച്ചിട്ടുണ്ട്. തദവസരത്തിലാണ് അദ്ദേഹം "വർഗ്ഗീയമാഹാത്മ്യത്തോടുകൂടിയ" ജർമ്മൻ സ്നേഹിതന്മാരെ വെറുത്തതും, യുദ്ധത്തിൽ പ്രതിയോഗികളായിരുന്ന ബ്രിട്ടീഷുകാരുടെ യുദ്ധസാമർത്ഥ്യത്തോടു അഗാധമായ ബഹുമാനം വളർത്തിയതും. അതേ വെറുപ്പും ബഹുമാനവും ഇന്നും അദ്ദേഹത്തിൽ കുടികൊള്ളുന്നുണ്ട്.

### "തീക്കല്ല്."

തുർക്കിയിലെ ത്രിമൂർത്തികളിൽ രണ്ടാമനാണ് മാർഷൽ കാക്മാക്ക്. "തീക്കല്ല്" എന്ന അർത്ഥത്തോടുകൂടിയ ഈ നാമധേയം പ്രത്യക്ഷപ്പെടുത്തുന്നു തുർക്കികൾ അദ്ദേഹത്തെപ്പററി എന്തു വിചാരിക്കുന്നുണ്ട് എന്ന്. "ഇരിമ്പു മനുഷ്യൻ", "ഗൃദ്ധ്രനേത്രനായ യോദ്ധാവ്" ഇവ മരുഭൂമികളിൽ അലഞ്ഞ് നടന്നിരുന്ന അറബികൾ മുമ്പുകാലത്തു അദ്ദേഹത്തിനു നൽകിയ പേരുകളാണ്. അദ്ദേഹത്തിന്റെ ദൃഷ്ടികൾക്ക് മാസ്മരശക്തിയുണ്ടെന്നാണവർ വിശ്വസിച്ചിരുന്നത്.

കാക്ക്മാക്ക് പ്രായത്തിൽ ഏകദേശം ഇനോനുവിനോടടുക്കും. അദ്ദേഹവും കുറിയ ഒരു ദേഹമാണെങ്കിലും ഉറച്ചു തടിച്ച ആളാണ്. തടിച്ചു രൂക്ഷമായതാണ് അദ്ദേഹത്തിന്റെ വദനം; ഉന്മേഷഭരിതനായ ഒരു വിദ്യാർത്ഥിയുടേതെന്നപോലെയുള്ള, മുഖഭാവം അതു പെട്ടെന്നു മാറിപ്പോകുന്നു. ചിരിക്കുമ്പോൾ അദ്ദേഹത്തിന്റെ വായ മുഴുവൻ തുറക്കുന്നു. കണ്ണുകൾ കറുത്തു മിന്നിത്തിളങ്ങുന്നവയാണ്.

പഴയ രണവീരന്മാരുടെ മാതിരിയല്ല മാർഷലിന്റെ സമ്പ്രദായം. അദ്ദേഹം ഒരിക്കലും ലഹരിപാനീയം കുടിക്കുകയില്ല. ഇതിനുള്ള കാരണവും അസാധാരണമാണ്. മദ്യം അദ്ദേഹം വെറുക്കുന്നതുകൊണ്ടല്ല; മതഭക്തനായ ഒരു മുസ്ലീമായതിനാൽ അതിന്റെ മനംപുരട്ടുന്ന മണമേ അദ്ദേഹത്തിന്നറിയില്ല.

ജർമ്മൻകാരോടദ്ദേഹത്തിനു ഇനോനുവിനേക്കാൾ മമതയൊന്നുമില്ല, എങ്കിലും അദ്ദേഹം അവരിൽ

നിന്നു കുറേയധികം പഠിച്ചിട്ടുണ്ട്. അങ്ങിനെ അദ്ദേഹം സമരതന്ത്രപ്രവീണനായിത്തീൻ.

അദ്ദേഹത്തിന്റെ കീഴിലുള്ള യോദ്ധാക്കളൊ ഉത്തമയോദ്ധാക്കൾ. അടുത്ത കാലംവരെയും സമീപപൌരസ്ത്യദേശങ്ങളിലും മദ്ധ്യപൌരസ്ത്യദേശങ്ങളിലും പാശ്ചാത്യരാജ്യങ്ങളിലധികം ഇടങ്ങളിലും ഭരണം നടത്തിയ യുദ്ധവീരന്മാരുടെ അനന്തരഗാമികൾ. തികഞ്ഞ ആയോധനപരിശീലനം നേടിയവരും ഒളിയുദ്ധവിദഗ്ദ്ധന്മാരുമായ 1,500,000 ഭടന്മാർ അദ്ദേഹത്തിന്റെ നേതൃത്വത്തിലുണ്ടത്രെ.

സൈന്യങ്ങൾ അമേരിക്കയിൽ നിർമ്മിതമായ സമരായുധങ്ങളാൽ പൂർണ്ണന്മാരാണ്. കാക്മാക്കിന്റെ സൈന്യങ്ങളാണ് നിഷ്പക്ഷരാജ്യസൈന്യങ്ങളിൽ ആദ്യമായി—കുറേ കാലത്തേക്ക് ഏകമായി—കടംവായ്പ നിയമപ്രകാരം അമേരിക്കയിലെ യുദ്ധോപകരണങ്ങൾ വാങ്ങി ഉപയോഗിച്ചതു.

### "ജിന്നി നിർമ്മാതാവിന്റെ മകൻ"

തുർക്കിയിലെ പ്രധാനമന്ത്രി സുക്രുസാരസോഗ്ലു. ഈ രണ്ടുപേരിലും പ്രായം കുറഞ്ഞ ആളാണ്. അദ്ദേഹത്തിനു 55 വയസ്സു മാത്രമെ പ്രായമായിട്ടുള്ളൂ. അദ്ദേഹവും കുറിയ ഒരാളും കാക്മാക്കിനെപ്പോലെ ദൃഢഗാത്രനുമാണ്. അദ്ദേഹത്തിന്റെ നാമധേയം, അദ്ദേഹവും മററു രണ്ടു നേതാക്കന്മാരും തമ്മിലുള്ള അന്തരം പ്രത്യക്ഷപ്പെടുത്തുന്നുണ്ട്. "ജിന്നി നിർമ്മാതാവിന്റെ പുത്രൻ" എന്നാണതിന്റെ അർത്ഥം. ഇനേനുവും കാക്മാക്കും യോദ്ധാക്കന്മാരാണെങ്കിൽ അദ്ദേഹം ഒരു സാധാരണ നാടനാണ്—ഒരു അഭിഭാഷകൻ.

കാഴ്ചയിൽ അദ്ദേഹം രാഷ്ട്രീയ തന്ത്രജ്ഞനല്ല. കറുത്ത വിളമ്പോടുകൂടിയ വലിയ കണ്ണടയാൽ—'അമേരിക്കൻ കണ്ണട" എന്നാണ് തുർക്കികളതിനെ പറയുന്നതു്— മറച്ചുനില്ക്കുന്ന വൃത്താകാരമായ ചുകന്ന വലിയ കണ്ണുകൾ പലപ്പോഴും പരിഭ്രമചിഹ്നം പ്രത്യക്ഷപ്പെടുത്തുന്നതായി കാണാം.

ഒരു അമേരിക്കക്കാരനായി രൂപാന്തരപ്പെട്ട വിധത്തിൽ പ്രത്യക്ഷപ്പെടുന്നതിനു സാരസോഗ്ലു ഇഷ്ടപ്പെടുന്നു. 13 കൊല്ലം മുമ്പാണദ്ദേഹം അമേരിക്ക സന്ദർശിച്ചതു്; അപ്പോൾ പഠിച്ച അമേരിക്കൻ ഗ്രാമ്യഭാഷകൂടി സംസാരത്തിൽ പ്രയോഗിക്കുവാനദ്ദേഹം ഇഷ്ടപ്പെടുന്നു.

കാലത്തിനൊത്ത ഒരാൾ എന്ന പ്രസിദ്ധിക്കർഹനായിത്തീർനാണദ്ദേഹത്തിന്റെ ശ്രമം. "മദ്യത്തോട് ഇഷ്ടമാണ്" എന്നു അന്യരറിയുന്നതിൽ അദ്ദേഹത്തിനു വിരോധമൊന്നുമില്ല; "സരിസെയ്ഷാക്ക്" എന്ന ഒരുതരം മലമ്പ്രദേശക്കാരുടെ നൃത്തനം സൌകര്യം കിട്ടുമ്പഴൊക്കെ അദ്ദേഹം സന്ദർശിക്കാറുണ്ട്. കുട്ടികളെ ചുംബിക്കുന്ന ദേശീയ സമ്പ്രദായം അദ്ദേഹമാണ് തുർക്കിയിൽ പ്രചരിപ്പിച്ചതു്.

1938-മുതൽ 1942-വരെ സാരസോഗ്ലു തുർക്കിയിലെ വിദേശകാര്യ മന്ത്രിയായിരുന്നു. ഹിററ്ലറുടെ അധികാരം യൂറോപ്പിൽ പരക്കുന്നതും, ശക്തിയേറിയ രാഷ്ട്രങ്ങളെ കീഴമർത്തുന്നതും പൌരസ്ത്യദിക്കുനോക്കി ആഞ്ഞടുക്കുന്നതും രാജ്യങ്ങളെ വഴിക്കു വഴി തട്ടിയെടുക്കുന്നതും അദ്ദേഹം കണ്ണു പതറാതെ വീക്ഷിച്ചുകൊണ്ടിരുന്നു. ആ അധികാരം ഡാന്യൂബ്നദി തരണംചെയ്തു ബൾഗേറിയയിൽകൂടി തുർക്കിയുടെ അതിർത്തിവരെ കടന്നു ചെല്ലുന്നതായി അദ്ദേഹം കണ്ടു.

നാസികൾക്കായിരുന്നു അന്നു ആക്രമണ മേധാവിത്വം; അവരുടെ സൈന്യങ്ങളൊ പ്രബലവും. അവരെയൊന്നാകെ സ്വരൂപിച്ചിരുന്നുവെങ്കിൽ അവർക്കു കാക്മാക്കിന്റെ 'ചെററാൾഡ്ജാ' രക്ഷാഅണി ഭേദിച്ചു, ഡാർഡനൽസ് കടലിടുക്ക് ചാടിക്കടക്കാമായിരുന്നു, എന്നാൽ നാസികൾ തങ്ങളു



ടെ ജൈത്രയാത്ര തുർക്കിയുടെ മുമ്പിൽ നിർത്തൽചെയ്തു. അതോടെ അവർ യുദ്ധംകളഞ്ഞു കുളിച്ചു.

ജർമ്മനിയുടെ മേൽ തനിക്കുള്ള വിജയത്തെ സാരസോഗ്ലു രണ്ടു ജർമ്മൻ വാക്കുകളിൽ വിവരിച്ചുതായി ഒരു സ്നേഹിതൻ പ്രസ്താവിച്ചിരിക്കുന്നു. "സീഷ് ഡ്രൂക്കൻ" (വഴുകിക്കളിക്കൽ) എന്നാണാവാക്കുകൾ. അദ്ദേഹം അധികം സംസാരിക്കില്ല, സംസാരിക്കുന്നതു അധികവും വാഗ്ദത്തങ്ങൾ ചെയ്യുവാനായിരിക്കും.

യുദ്ധാവശ്യങ്ങൾക്ക് പ്രധാനമായ ക്രോമിയം ജർമ്മൻകാർക്കാവശ്യമുണ്ട്. ആയതു കൊടുക്കാമെന്നു സാരസോഗ്ലു വാഗ്ദത്തംചെയ്തു. തുർക്കിയുടെ റഷ്യയുമായുള്ള കൂട്ടുകെട്ട് കുറേയധികം സൌഹാർദ്ദമായിപ്പോയെന്നു ജർമ്മനി പറഞ്ഞു. സാരസോഗ്ലു താൽക്കാലികമായി റഷ്യയോടു കുറച്ചു അസുഖം നടിച്ചു.

അതിലിടക്ക് ഗ്രെയിററ് ബ്രിട്ടന്റെ 9ഉം 10ഉം സൈന്യങ്ങൾ മദ്ധ്യപൌരസ്ത്യദേശത്തു യുദ്ധവ്യൂഹം ചമക്കുകയായിരുന്നു. അതേ അവസരത്തിൽ കാക്ക്മാക്കിനു പത്തുലക്ഷം സൈന്യങ്ങളുണ്ടെന്നു അവരുടെ തോക്കിന്മേൽകുന്തത്തിന്റെ ഒളികണ്ടു ജർമ്മനി മനസ്സിലാക്കി. പൌരസ്ത്യഭാഗത്തു എണ്ണപ്പാടങ്ങൾ സ്വന്തം പിടിയിൽപ്പെടാതെ കിടക്കുന്നുണ്ടെങ്കിലും ഹിററ്ലർ അതിനെപ്പററി മോഹിക്കേണ്ടതില്ലെന്നുവെച്ചു.

സാരസോഗ്ലുവിന്റെ നയം എത്രമാത്രം തന്ത്രപൂർവ്വകമാണ് എന്നുള്ളതു, ഫലം കണ്ടുതന്നെ അറിയണം. ഇന്ത്യക്കും സ്വിററ്സർലാണ്ടിനും കൂടക്ക് ശത്രുക്കൾ കയറിമറിയാത്ത ഒരൊററ രാജ്യം അദ്ദേഹത്തിന്റേതു മാത്രമാണ്.

ജർമ്മനി ഒരിക്കലും ഒരയൽപക്കക്കാരനാവാൻ നിവൃത്തിയില്ലെന്നു തുർക്കിയിലെ ഈ 3 പേർക്കുമറിയാം. ഒന്നുകിൽ അതൊരു ജേതാവാവണം, അല്ലെങ്കിൽ ജിതനാവണം. അതുകൊണ്ടാണവർ സഖ്യശക്തികളോടനുഭാവികളായിരിക്കുന്നത്.

---

# യാചകകന്യ*

സി. നാരായണൻ, എം. എ; എൽ. ടി.

(ഗുണമേറും.........എന്ന മട്ട്)

ഒരു ദിനമെത്തീ "കൊഫററാ" ഭൂപ-
സവിധത്തിലംഗനയാളൊരുവൾ:
പദതളിർ രക്ഷാ വിഹീനമായും,
കരതലത്താൽ മാത്രം മാർമറച്ചും,
അവളൊരു യാചകകന്യ;യെന്നാ-
ലവികലസൌന്ദര്യ സങ്കേതം താൻ!

നൃപയോഗ്യ ഭൂഷമകുടധാരി,
മഹനീയ സിംഹാസനസ്ഥൻ ഭൂപൻ,
അവിളംബം തൽസ്ഥാനം വിട്ടിറങ്ങി
വിരവോടെ സ്വാഗതം ചെയ്തവളെ;
ഉരചെയ്താരപ്പോൾ സദസ്യരായ
പ്രഭുവരർ: "അത്ഭുതമില്ലതെല്ലും;
ഇവളുടെ ലാവണ്യ കാന്തികണ്ടാൽ
പുലരിയും ലജ്ജിച്ചുനിന്നുപോകും."

വിഴുതുണിചുററിയവൾ കരിംകാർ
ചുഴലുന്നതിങ്കളെപ്പോൽ വിളങ്ങി;
ഒരുവൻ പുകഴ്ത്തീ തൻപാദയുഗ്മം,
അപരനക്കന്യാമിഴിയിണയെ;
പരനൊരാളക്കരിവാർ കുഴലും
രുചിരാർദ്രഭാവവും വാഴ്ത്തുകയായ്.
ഇതുപോൽ മതിമോഹനാനനവും,
സുരലോകയോഗ്യമാം സൌന്ദര്യവും
പരിചിൽക്കലരും വരാംഗിയാളെ-
ധരയിതിൽ മുൻപാരും കണ്ടതില്ല.

തരളിതചിത്തനായ്ത്തീർന്ന രാജൻ
വിരവോടരുൾ ചെയ്താനേവമപ്പോൾ:
"ഇതുവരെ യാചകകന്യയിവ,-
ളിനിയെൻെറ പട്ടമഹിഷിയാട്ടെ!".

* ടെന്നിസൻെറ The Beggar Maid എന്ന കവിതയുടെ വിവർത്തനം.

# ഭക്ഷണവിഹിതത്തിലടങ്ങിയ തത്വങ്ങൾ

റേഷനിങ്ങ് (ഭക്ഷണവിഹിതം) എന്നാൽ ജനങ്ങൾക്കു ഭക്ഷണം നിഷേധിക്കുവാനുള്ള ഒരേർപ്പാടു എന്നു ഒരു ധാരണ അനഭ്യസ്തവിദ്യരുടെ ഇടയിൽ പ്രചരിച്ചു ഒരഭിപ്രായമാണ്. വാസ്തവത്തിൽ ഈ ധാരണ തീരെ അടിസ്ഥാനരഹിതമാണ്. മാത്രമല്ല, അതു ഭക്ഷണം എളുപ്പത്തിൽ സകലൎക്കും ലഭിക്കുവാനുള്ള ഒരേർപ്പാടാണുതാനും. വിതരണത്തിന്നാവശ്യമായത്ര ഭക്ഷണം അധികൃതസമക്ഷം ശേഖരിച്ചുവെക്കാതെ റേഷൻ എങ്ങിനെ ഫലപ്രദമാകും എന്നു പലരും ചോദിക്കുന്നുണ്ട്. ഭക്ഷണവസ്തുനിയന്ത്രണവും ശേഖരണവും റേഷന്റെ ആവശ്യമായ പ്രാരംഭനടവടിയാണെന്നും, ഭക്ഷണത്തിന്റെ സ്റ്റോക്കിനെപ്പററി കരുതലില്ലാതെ റേഷനിങ്ങ് ഏർപ്പെടുത്തുന്നതല്ലെന്നും ധരിക്കേണ്ടതാണ്. സാമ്രാജ്യനിയമനിർമ്മാണസഭയിൽ ഭക്ഷണപ്രശ്നത്തെപ്പററി നടന്ന വാദപ്രതിവാദമദ്ധ്യേ, ഇന്ത്യാഗവൎമ്മെണ്ടിന്റെ റേഷനിങ്ങ് ഉപദേശകൻ മി. ഡബ്ല്യു. എച്ച്. കർബി, റേഷനിങ്ങിന്റെ തത്വങ്ങളെന്തെന്നു പ്രതിപാദിച്ചതു ഈയവസരത്തിൽ ശ്രദ്ധേയമാണ്:—

1. ഉദ്ദേശം:—ഭക്ഷണവസ്തുക്കളുടെ റേഷനിങ്ങിന്റെ ഉദ്ദേശം ജനങ്ങളുടെ ആഹാരം കുറക്കുകയല്ല, ലഭിക്കാവുന്ന ഭക്ഷണവസ്തുക്കളുടെ സമാനമായ വിതരണം സാദ്ധ്യമാക്കുകയാണ്. ഉല്പാദനവും ശേഖരണവും മിതാധികമാണെങ്കിൽ, ഭക്ഷണവസ്തുക്കൾ യുദ്ധാവശ്യങ്ങൾക്കു കരുതിവെക്കുന്നതിന്നു ആഹാരനിയന്ത്രണം അത്യാവശ്യമാണ്. നേരെമറിച്ചു സപ്ലൈ [illegible]

3. സമാനത്വം:—ഭക്ഷണവസ്തുക്കളുടെ റേഷനിങ്ങ് പദ്ധതി നയത്തിലും പ്രവൎത്തനത്തിലും, കഴിവുള്ളത്ര സമാനമായിരിക്കണം. ഉല്പാദനം, സപ്ലൈ, ഭക്ഷണദ്രവ്യങ്ങളുടെ നില, വരുമാനം ഇവയിന്മേൽ പ്രധാനമായും ഏൎപ്പെടുത്തപ്പെടുന്ന നിയന്ത്രണത്തിൻെറ പരിമാണത്തെ ആശ്രയിച്ചിരിക്കും റേഷൻെറ സുഗമമായ പ്രവൎത്തനം. ഈ ഓരോന്നും പ്രത്യേകം പ്രത്യേകം വേർതിരിക്കപ്പെടുക സാദ്ധ്യമല്ല. റേഷനിങ്ങ് പദ്ധതിയിൽ പ്രാദേശികമായ വ്യത്യാസങ്ങൾ ഏൎപ്പെടുത്തുന്നതു നീതീകരിക്കാവുന്നതുമല്ല. വിദഗ്ദ്ധന്മാരാൽ ഏൎപ്പെടുത്തുകയും മേലന്വേഷണം ചെയ്യുകയും രാജ്യംമുഴക്കെ സമമായ രീതിയിൽ നടപ്പിലാക്കുകയും ചെയ്യാൽ റേഷനിങ്ങ് ഫലപ്രദവും അധികച്ചെലവിന്നു ഇടയില്ലാതാക്കുന്നതുമായിത്തീരും.

4. സൎവ്വവ്യാപകമായ റേഷനിങ്ങ്:—ഭക്ഷണവസ്തുക്കളുടെ റേഷനിങ്ങ് സൎവ്വവ്യാപകമായിരിക്കണം. മററു വസ്തുക്കളിലും കഴിവുള്ളത്ര വേഗത്തിൽ റേഷനിങ്ങ് ബാധകമാക്കാതെ ഒരു പ്രത്യേക സാധനത്തിന്മേൽമാത്രം റേഷനിങ്ങ് ഏൎപ്പെടുത്തുക മിക്കവാറും സാദ്ധ്യമല്ല. വിപുലീകരണത്തിൻെറ അത്യാവശ്യകതയെ കണ്ടറിഞ്ഞുകൊണ്ടുതന്നെയായിരിക്കണം റേഷനിങ്ങിൻെറ പ്രാരംഭനടപടികൾ സമാരംഭിക്കുന്നതു. അതനുസരിച്ചുതന്നെയായിരിക്കണം വസ്തുസ്ഥിതികൾ ശേഖരിക്കുകയും കാർഡുകൾ തയ്യാറാക്കുകയും ചെയ്യേണ്ടതു. എന്നിരുന്നാലും ഭക്ഷണവസ്തുക്കളുടെ റേഷനിങ്ങ് മററു സാധനങ്ങളുടെ റേഷനിങ്ങുമായി വേർതിരിച്ചു നിൎത്തുന്നതു അസാദ്ധ്യമായിരിക്കും.

5. റേഷനിങ്ങിൻെറ ഭരണവുമായി പൊതുജനങ്ങളുടെയും വ്യാപാരികളുടെയും സഹകരണം സമ്പാദിക്കേണ്ടതാണ്. വ്യാപാരികൾ, കയററിറക്കുമതിക്കാർ, വിതരണക്കാർ, ഇവരുടെ പ്രതിനിധികളും, ഹോട്ടൽ നടത്തിപ്പുവിദഗ്ദ്ധന്മാരും പൊതുപ്രവൎത്തകന്മാരും അടങ്ങിയ പ്രാദേശികഭക്ഷണോപദേശകസമിതികളോ ഭക്ഷണനിയന്ത്രണകമ്മിററികളോ ഏൎപ്പെടുത്തപ്പെടണം. ഈ സമിതികളുടെ പ്രവൃത്തി ഉപദേശങ്ങൾ നൽകുകയായിരിക്കും, റേഷനിങ്ങ് പരിപാടികളുടെ പ്രവൎത്തനമായിരിക്കയില്ല.

6. സംഭരണവിതരണങ്ങൾ:—ഭക്ഷണവസ്തുക്കളുടെ വിതരണം സംഭരണവുമായി സംയോജിപ്പിച്ചുകൊണ്ടായിരിക്കണം; സംഭരണവും വിതരണവും ഗവൎമ്മേണ്ടു ലൈസൻസുകാരായ ചില്ലറവില്പനക്കാരും മൊത്തവ്യാപാരികളും മുഖേനയാവേണ്ടതും, ഗവൎമ്മേണ്ടിൻെറ ഏജൻറുമാരെന്ന നിലയിലുള്ള അവരുടെ ഈ പ്രവൃത്തി ഗവൎമ്മേണ്ടുതന്നെ മേലന്വേഷണം ചെയ്യേണ്ടതും ആണ്. എന്നാൽ, വ്യാപാരികൾമുഖേന ഈ പദ്ധതി പ്രവൎത്തിക്കപ്പെടുക അസാദ്ധ്യമാണെന്നു കാണുമ്പോൾ, ഉടൻ ഉദ്യോഗസ്ഥന്മാർമുഖേന അതു സാധിപ്പിക്കുന്നതിന്നുള്ള ഏൎപ്പാടുകളും നിഷ്കൎഷയായി ഏൎപ്പെടുത്തിയിരിക്കണം. ഗവൎമ്മേണ്ടുവകയായ ധാന്യവില്പനഷാ

പ്പുകൾ മുഖേനയും ലൈസൻസുകാരായ ചില്ലറവില്പനക്കാർമുഖേനയും ഒരേ അവസരത്തിൽത്തന്നെ വിതരണം നടത്തുകയും പാടില്ലായ്കയില്ല.

7. കരുതൽ സൂക്ഷിപ്പുകൾ:—റേഷനിങ്ങ് പരിപാടിയോടൊപ്പം സംഭരണവും സുശക്തമാക്കിച്ചെയ്യുന്നതിന്നുള്ള വഴി ഗവർമ്മേണ്ടുവകയായി അത്യാവശ്യ ഭക്ഷണവസ്തുക്കൾ ശേഖരിച്ചു സൂക്ഷിക്കുകയാണ്. ഈ കരുതൽസൂക്ഷിപ്പുകൾ ക്രമേണയായി വർദ്ധിപ്പിക്കുകയും, പുതുക്കുകയും ചെയ്യേണ്ടതാണ്. ഈ സൂക്ഷിപ്പുകൾ ആവശ്യമുള്ളേടത്തു എത്തിക്കുവാൻ പററിയവിധം പ്രധാനപ്പെട്ട സ്ഥലങ്ങളിൽ ഏർപ്പെടുത്തിയിരിക്കണം.

8. പ്രചാരവേലയും പ്രസിദ്ധീകരണവും:—ഭക്ഷണം "വാർത്ത"യാണ്. റേഷനിങ്ങിൻെറ നടത്തിപ്പിൽ പത്രങ്ങളുടെ സന്മനസ്സിന്നു ധാരാളം സഹായിക്കുവാൻ സാധിക്കും. ഭക്ഷണകാര്യങ്ങളെപ്പററി പൊതുജനങ്ങൾക്കാവശ്യമായ നിർദ്ദേശങ്ങളും വാർത്തകളും ഉപദേശങ്ങളും പത്രങ്ങളിൽ പ്രധാന സ്ഥാനത്തു ആകർഷകമായ രീതിയിൽ പരസ്യരൂപത്തിൽ പ്രതിദിവസവും ചേർക്കേണ്ടതാവശ്യമാണ്. പ്ര

സിദ്ധീകരണത്തിലുള്ള യാതൊരു കഴിവും വ്യർത്ഥമാക്കാൻ പാടില്ല; പത്രങ്ങൾമാത്രമല്ല, സിനിമകളും കമ്പിയില്ലാക്കമ്പിയുംകൂടി ഇതിന്നു ഉപയോഗപ്പെടുത്തുക തന്നെ വേണം:

9. മിച്ചവും കമ്മിയും:—ഒരു രാജ്യം ഗൌരവാവഹമായ ഒരു ദശാസന്ധിയിൽ —ഭക്ഷണകാര്യത്തെസംബന്ധിച്ചേടത്തോളം ഇന്ത്യ അത്തരം ഒരു സ്ഥിതിയിലാണല്ലൊ ഇന്നുള്ളതു് —ആയിരിക്കുമ്പോൾ, ചില സംസ്ഥാനങ്ങളിലെയും നാട്ടുരാജ്യങ്ങളിലെയും ജനങ്ങൾ തങ്ങൾക്കതീതമായ കാരണങ്ങളാൽ പട്ടിണികിടക്കവെ മററുള്ളവർ ഭക്ഷണധാരാളിത്തത്തിൽ അധിജീവിക്കുവാൻ ഇടവരിക എന്നതു ന്യായമല്ലതന്നെ.

10. നഗരങ്ങളും വ്യവസായകേന്ദ്രങ്ങളും:—വലിയ പട്ടണങ്ങളിലെ—വിശിഷ്യ കടലോരങ്ങളിലെ പട്ടണങ്ങളിലെ—ജനങ്ങൾക്കു ഭക്ഷണധാന്യങ്ങൾ കൃഷിചെയ്തുണ്ടാക്കുവാൻ അസാദ്ധ്യമാകയാലും നാട്ടുപുറങ്ങളിലെ ജനങ്ങൾക്കാവശ്യമായ വസ്തുക്കൾ വ്യവസായശാലകളിൽനിന്നുണ്ടാക്കുകയാണ് നഗരവാസികളുടെ തൊഴിലെന്നതുനിമിത്തവും, നാട്ടുപുറങ്ങളിലെയും നഗരങ്ങളിലെയും ജനങ്ങൾ, അന്യോന്യം സഹകരിക്കാത്തപക്ഷം ഇരുവരും നിസ്സഹായികളായിത്തീരും.

11. തൊഴിൽനിർമ്മാണം:—റേഷൻ അവതരിപ്പിക്കുന്നതിൽ ചില അധികൃതന്മാർ പുറപ്പെടുവിക്കുന്ന തടസ്ഥവാദം ദുർഘടംപിടിച്ച "തുലാമാലകൾ" അതിന്നു ധാരാളമുണ്ടെന്നും അനവധി ഉദ്യോഗസ്ഥന്മാരെ നിയമിക്കേണ്ടിവരുമെന്നും ഉള്ളതാണ്. എന്നാൽ ഇതിന്നു പറയുവാനുള്ള സമാധാനം രാജ്യത്തിൽ എത്രയധികം പേർക്ക് തൊഴിലുണ്ടാക്കിക്കൊടുക്കാമോ അത്രയും നല്ലതാണെന്നുതന്നെ; പക്ഷെ, പദ്ധതി നടത്തപ്പെടുന്നതു് കഴിവുള്ളത്ര ചെലവു കുറഞ്ഞ മാർഗ്ഗത്തിൽക്കൂടിയായിരിക്കണമെന്നുള്ള ഉപാധിയോടുകൂടി മാത്രം.

12. സൌമനസ്യവും വിശ്വാസവും:—പൊതുജനങ്ങളിൽ വിശ്വാസം സൃഷ്ടിച്ചുവിടുന്നതാണ് റേഷനിങ്ങ് എന്നിരിക്കെ, അത്തരം വിശ്വാസം ഉണ്ടാക്കുന്നതിന്നും, പ്രാപ്തമായ ഭക്ഷണവിഹിതപദ്ധതിയേർപ്പെടുത്തുന്നതിന്നും എന്തു വില കൊടുക്കാം എന്നു തീർച്ചപ്പെടുത്താനുള്ള ഏകാധികാരിഭരണാധികൃതന്മാർ മാത്രമാണ്. പ്രാപ്തിപൂർവ്വമാണ് നടത്തപ്പെടുന്നത് ബോമ്പായിൽ റേഷനിങ്ങ്. അതിനെപ്പോലും കുററം പറയുന്നവർ ഒരു സംഗതി ആലോചിക്കാറില്ല; അതായതു് അവിടെ റേഷനിങ്ങ് പ്രവർത്തനത്തിന്നുള്ള ചെലവ് ഒരാൾക്ക് ഒരു കൊല്ലത്തിൽ ഒരുറുപ്പികവീതം മാത്രമാണെന്ന്.

13. പ്രാപ്തിപൂർവ്വമായ ഭക്ഷണവിഹിതപദ്ധതി നടപ്പാക്കിക്കഴിഞ്ഞാൽ, പൊതുജനങ്ങൾക്കു മാത്രമല്ല അധികൃതന്മാർക്കുംകൂടി സുരക്ഷാബോധം ഉണ്ടാകുന്നതാണ്; കാരണം ഉപഭോക്താക്കൾക്കാവശ്യമായ മററു വസ്തുക്കളുടേയും നിയന്ത്ര

ണം സുസാദ്ധ്യമാണെന്നു അവക്കു അപ്പോഠം വിശ്വാസം ജനിക്കുന്നതായിരിക്കും. പക്ഷെ ഭക്ഷണവിഹിതപദ്ധതി മററുള്ളവയുടെ റേഷനിങ്ങിൽനിന്നു ഒററതിരിച്ചു നിൎത്തപ്പെട്ടതായിരിക്കണം.

14. സാൎവ്വലൌകികസ്ഥിതി:—ലോകത്തിൻെറ ദൃഷ്ടി ഇന്ത്യയിലെ ഭക്ഷണസ്ഥിതിയുടെമേലായിരിക്കെ, സംസ്ഥാനങ്ങളിലും നാട്ടുരാജ്യങ്ങളിലും പ്രവൎത്തനരൂപത്തിൽ നടത്തപ്പെടുന്ന റേഷനിങ്ങിൻെറ പ്രാപ്തിപൂൎവ്വമായ ഭരണത്തിൻെറ തോതനുസരിച്ചിരിക്കും ഇന്ത്യയിലേക്കയക്കപ്പെടുന്ന ഭക്ഷണദ്രവ്യങ്ങഠംക്കനുവദിക്കപ്പെടുന്ന കപ്പൽസൌകൎയ്യം എന്നു വിശ്വസിക്കുന്നതു തെററായിരിക്കുകയില്ല. റേഷനിങ്ങ് നടപ്പിൽവരുത്താതെ സഖ്യശക്തികഠംക്ക് തങ്ങളുടെ യുദ്ധപരിശ്രമങ്ങഠം തുടൎന്നുപോകുവാൻ നിൎവ്വാഹമില്ല; അതിനാൽ, ഇവിടെ റേഷനിങ്ങ് നടപ്പിൽവരുത്തീട്ടുണ്ടോ ഇല്ലയോ എന്നതിനെ ആസ്പദിച്ചിരിക്കും ഇന്ത്യയിലെ ഭക്ഷണനിയന്ത്രണത്തിൻെറ പ്രാപ്തി പരിഗണിക്കപ്പെടുക.

20. ഭാവിയിലേക്കൊരു നോട്ടം:—യുദ്ധകാലത്തു ഭക്ഷണനിയന്ത്രണവും റേഷനിങ്ങും പ്രവൎത്തനരൂപത്തിൽ വരുത്തുന്നതു്, സമാധാനകാലത്തു പോഷകകരമായ ഭക്ഷണം പൊതുജനങ്ങഠംക്കു നൽകുന്നതിലും സമാനമായ വിതരണത്തിലും സംതൃപ്തമായ വിലനിയന്ത്രണത്തിലും നവമായ ഒരു യുഗത്തിൻെറ പ്രാരംഭം കുറിക്കുന്നതായിരിക്കും.

---

# ജനസമ്മതി*

(തുടൎച്ച)

(ടി. പി. മാത്യു, ബി. എ., ബി. എൽ.)

മേലുദ്ധരിച്ച സ്വഭാവവിശേഷങ്ങൾ കൊണ്ടാണ് പലേ താഴ്ന്നനിലയിലുള്ളവരും ജനസമ്മതന്മാരാകുന്നതു. എന്നാൽ ഇതേ മധുരസ്വഭാവവും, മററുള്ളവരെ വിധിക്കുന്നതിൽ വൈമുഖ്യവും, അവരോടുള്ള സഹവാസത്തിൽ പ്രസന്നതയും ഉയൎന്നനിലയിലെത്തിയതിന്നുശേഷവും ഒരാൾ കാണിക്കയാണെങ്കിൽ അയാളുടെ ജനസമ്മതം സ്ഥിരപ്രതിഷ്ഠിതമാകും. എന്തുകൊണ്ടെന്നാൽ നമ്മിൽ മിക്കവരും എളിയവരെ അടുപ്പിക്കാതിരിക്കുന്നതിൽ ശ്രദ്ധിച്ചും വലിയവരുടെ സമാഗമത്തിൽ മാന്യതനടിച്ചും കഴിയുന്നവരാണ്. അങ്ങനെയിരിക്കെ ഉന്നതപദവിയിലുള്ള ഒരാൾ താരതമ്യേന താഴ്ന്നസ്ഥിതിയിലുള്ള ഒരാളോടു എന്തെങ്കിലും ആദരവുകാണിച്ചാൽ അതിന്നുള്ള പ്രത്യാദരവു വളരെ വലുതായിരിക്കും. വലിയ സ്ഥിതിയിലുള്ള പലരും അങ്ങനെ എളുപ്പത്തിൽ ജനസമ്മതന്മാരാകും; അതു അവൎക്ക് അപായകരമായ പ്രലോഭനങ്ങൾ കൊടുക്കുകയുംചെയ്യും. അതിങ്ങനെയാണു വന്നു ചേരുന്നതു. ഒരാളിൽ നിസൎഗ്ഗരമണീയമായ ഒരു സ്വഭാവവിശേഷം ഉണ്ടാകും; അതു കുറെകഴിഞ്ഞാൽ അയാൾക്ക് സ്വയംബോദ്ധ്യമാകും; അപ്പോൾ അതുകൊണ്ടു അയാൾ ചൂഷണമാരംഭിക്കയുംചെയ്യും. ജീവിതവിജയം സമ്പാദിച്ചവർ പലപ്പോഴും അന്യരുടെ അസൂയയെ ഭയപ്പെടുന്നവരാണ്; തങ്ങളെ അധഃപതിപ്പിക്കുവാൻ ബാക്കിയുള്ളവരെല്ലാംകൂടി എന്തെങ്കിലും ഗൂഢാലോചനനടത്തുന്നുണ്ടാവാമെന്നു ചിന്തിച്ചു അസ്വസ്ഥചിത്തന്മാരായിരിക്കും, അവരുടെ അഭിപ്രായപ്രകാരം തങ്ങൾക്ക് പ്രശസ്തിയുണ്ടാക്കികൊടുത്ത പൊതുജനാഭിപ്രായത്തിൽ എന്തോ അനിശ്ചിതമായ ഒരു ഘടകം ഉണ്ടു; അതുകൊണ്ടു കാററിൻെറ ഗതിപോലെ അതിന്നും പെട്ടെന്നു മാററം സംഭവിക്കാവുന്നതാണ്. അങ്ങനത്തെ ഗതിവിഗതികൾ തങ്ങളുടെ പ്രശസ്തിക്ക് സംഭവിക്കാതിരിപ്പാൻ അവർ എല്ലാവരോടും രമ്യമായിപെരുമാറിപോരുന്നു. അജ്ഞാതന്മാരായ ശത്രുക്കളാൽ പെട്ടെന്നു വലയം ചെയ്യപ്പെടാതിരിക്കാൻ അവർ ചെല്ലുന്നേടത്തെല്ലാം ചങ്ങാതിമാരെ സമ്പാദിക്കാൻ ഉത്സാഹിക്കുന്നു. സാമുദായികമായ തങ്ങളുടെ നില ഉയരുന്നതോടുകൂടി അടിക്കടി വൎദ്ധിച്ചുകൊണ്ടിരിക്കുന്ന ജനസ്വാധീനത്തെ യാതൊരു നയവിശേഷം കൊണ്ടാണൊ തങ്ങൾ സമ്പാദിച്ചുകൊണ്ടിരിക്കുന്നതു ആ നയങ്ങളുടെ പ്രയോഗത്തിൽ അവർ സ്വയം സന്തുഷ്ടരാകുന്നു. ആത്മാൎത്ഥതയില്ലാത്ത സ്വഭാവം വളൎന്നുവരുമെന്നതിനേക്കാൾ

---

* On Poputarity എന്ന തലക്കെട്ടിൽ Arthur Clutton Brock എഴുതിയ പ്രബന്ധത്തിൻെറ വിവൎത്തനം.

ഇത്തരം പെരുമാററംകൊണ്ടുള്ള ദോഷം മററുള്ളവരെ തൃപ്തിപ്പെടുത്താൻ വേണ്ടി സമയവും ചൈതന്യവും നഷ്ടപ്പെടുന്നുവെന്നുള്ളതും "മുഖം നോക്കാതെ" കാൎയ്യം പറവാനുള്ള ധൈൎയ്യം അസ്തമിക്കുന്നുവെന്നുള്ളതുമാണ്. നിയമജ്ഞൻ, കലാകാരൻ രാജതന്ത്രജ്ഞൻ, ശാസ്ത്രകാരൻ തുടങ്ങി ഏതു ജീവിതചൎയ്യയിൽപെട്ട ആളുകൾക്കും തങ്ങൾ സമ്പാദിച്ചുകഴിഞ്ഞിട്ടുള്ള ഉല്കൎഷം നിലനിൎത്തിക്കൊണ്ടുപോരേണമെങ്കിൽ അക്ഷീണമായ പരിശ്രമശീലം വേണ്ടിവരും. അങ്ങനെ ഇരിക്കെ ഒരാൾ മററുള്ളവൎക്ക് ഇഷ്ടപ്പെടുന്നതരത്തിൽ പെരുമാറുവാൻ വേണ്ടിത്തന്നെ ശ്രദ്ധിച്ചുനടക്കയാണെങ്കിൽ അയാൾക്ക് തന്റെ കാൎയ്യമായ പ്രവൎത്തനപരിധിയിൽ ഒന്നും ചെയ്വാൻ കഴിയാതെ വരികയും തദ്വാരാ തന്റെ പ്രശസ്തി മങ്ങിമങ്ങിപോകയുംചെയ്യും. മറെറാരു സംഗതിയുംകൂടിയുണ്ട്; തങ്ങളുടെ മധുരമായ പെരുമാററരീതികൊണ്ടു ഇത്തരക്കാർ ചൂഷണമാരംഭിച്ചാൽ അവരുടെ സമ്പ്രദായങ്ങൾ വെറും യാന്ത്രികമായിപരിണമിക്കയും അപ്പോൾ അവ മററുള്ളവൎക്ക് രസിക്കാതെ വരികയുംചെയ്യും. അത്രത്തോളമായാൽ അയാൾ വളരെ ത്യാഗംസഹിച്ചു സമ്പാദിച്ച ജനസമ്മതം നാശോന്മുഖമാകയായി. ഇതിന്റെയെല്ലാം അടിയിൽകിടക്കുന്ന തത്വം മറെറാ

ന്നമല്ല. വിജയം സമ്പാദിക്കേണമെങ്കിൽ ജനങ്ങളോടു ഇടപഴകുന്ന കാൎയ്യത്തിലും കലാബോധം വേണം; അതായതു വികാരവിഹീനമായി മററുള്ളവരുടെ സഹവാസത്തിൽ സ്വയം ആനന്ദം അനുഭവിക്കാതെ കൃത്രിമമായ പെരുമാററ സമ്പ്രദായങ്ങൾ അംഗീകരിച്ചാൽ അതു ക്ഷണത്തിൽ കണ്ടുപിടിക്കപ്പെടും. ഉന്നതസ്ഥിതിയിലെത്തിയവരുടെ പൊള്ളപ്പുഞ്ചിരികളും കുശലപ്രശ്നങ്ങളും ആരുടെയെങ്കിലും ഹൃദയത്തെ സ്പൎശിക്കാറുണ്ടോ?

ഇങ്ങനെയൊക്കെയാണെങ്കിലും സമീപസ്ഥജനസമ്മതം സമ്പാദിച്ചാൽ കൊള്ളാം; ആ സമ്പാദനംകൊണ്ടു വേറൊരു ഉദ്ദേശം ഇല്ലെങ്കിൽക്കൂടി. എന്നാൽ യാതൊരു ലക്ഷ്യവുംകൂടാതെ വിദൂരസ്ഥ ജനസമ്മതം സമ്പാദിക്കുന്നതിൽ ഒരൎത്ഥവുമില്ല. അതു എപ്പോഴും പ്രചാരണവേലപോലെ ഒരു നിശ്ചിതലക്ഷ്യത്തിലേക്കു എത്താനുള്ള മാൎഗ്ഗമാണ്; അതു എപ്പോഴും വ്യക്തിപരമായ ഒരു പ്രചാരണവേലയാണ്; മററുള്ള പ്രചാരണവേലകളോളം അപകടസങ്കുലവുമാണ്.

ഈ രണ്ടു വിധമായ ജനസമ്മതവും തമ്മിലുള്ള വ്യത്യാസം വളരെ സ്പഷ്ടമായി കാണുന്നതു സാഹിത്യകാരന്മാരുടെ കാൎയ്യത്തിലാണ്. സമീപസ്ഥ ജനസമ്മതം സമ്പാദിച്ചു പരിപാലിച്ചുപോരുന്ന പ്രതിഭാശാലികളായ സാഹിത്യകാരന്മാരുണ്ടു; മാനവസമുദായത്തോടു നൈസൎഗ്ഗികമായ ഇഷ്ടവും അവരോടു പെരുമാറുന്നതിൽ ആനന്ദവും അവരെ വിധിക്കുന്നതിൽ വൈമുഖ്യവും കാണിക്കുന്നവരാകയാൽ ഇവരുടെ കൃതികൾ അവ അൎഹിക്കുന്നതിനേക്കാൾ അധികം വായിച്ചാസ്വദിക്കപ്പെടുന്നു. ഷെയിക്സ്പിയർ, ഡിക്കൻസ്, ഡ്യൂമാസ് (ഒന്നാമൻ) എന്നിവർ ഇത്തരത്തിൽപ്പെട്ടവരാണ്. ഇവരെല്ലാം മനുഷ്യസമുദായത്തെ വിധിക്കുന്നതിലധികം അവരുടെ സഹവാസത്തിൽ ആനന്ദം അനുഭവിച്ചവരാണ്. അവരുടെ ചുരുങ്ങിയ ഇഷ്ടക്കേടുപോലും ഹൃദയംഗമവും നൈസൎഗ്ഗികവുമാണ്; അവക്ക് അനിഷ്ടം തോന്നുന്നതുതന്നെ, മററുള്ളവരെ വെറുക്കുന്നവരോടാണ്. അങ്ങനെയുള്ള സാഹിത്യകാരന്മാരുടെ മാഹാത്മ്യത്തെപ്പററിപോലും അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടാകുന്ന കാലങ്ങൾ വന്നേക്കാം; എന്നാൽ അതി ഭയങ്കരവും ഖണ്ഡനപരവും ആയ വിമൎശനങ്ങൾക്കിടയിൽക്കൂടിയും അവരുടെ കൃതികൾ വായിച്ചാസ്വദിക്കപ്പെടുന്നു; എന്തുകൊണ്ടെന്നാൽ അവ വായനക്കാരെ സന്തുഷ്ടരാക്കുന്നു. ഉദാഹരണമായി ഡ്യൂമാസി (ഒന്നാമൻ)നെ ഇപ്പോൾ ഫ്രാൻസിൽ കാൎയ്യമായി സ്മരിക്കപ്പെടുന്നില്ല. എന്നാൽ ഇപ്പോഴും അദ്ദേഹത്തിന്റെ കൃതികളാണ് *ഫ്ളാബർട്ടിന്റെ കൃതികളേക്കാൾ അധികം വായിക്കപ്പെടുന്നതു്. എന്തുകൊണ്ടെന്നാൽ ഫ്ളാബർട്ട് എല്ലാവരെയും വിധിക്കുകയും അവരോടു അനിഷ്ടം കാണിക്കയും ചെയ്യുമ്പോൾ ഡ്യൂമാസ്

* Gustave Flaubert (1821—80) ഫ്രാൻസിൽ 19-ാംനൂററാണ്ടിലെ നോവൽസാഹിത്യത്തെ നയിച്ചവൻ.

എല്ലാവരുടെയും സഹവാസത്തിൽ സന്തോഷിക്കുന്നു; രണ്ടു പേരുടേയും പരസ്പര വിരുദ്ധങ്ങളായ ഈ ഭാവങ്ങൾ നൈസർഗ്ഗികങ്ങളുമാണ്. തങ്ങളിലുള്ള നന്മകൊണ്ടാണ് ആദ്യം പറഞ്ഞ സാഹിത്യകാരന്മാർ സമീപസ്ഥ ജനസമ്മതം നേടിയതു; അവരുടെ മനുഷ്യസ്നേഹം വിപുലമായിരുന്നതുകൊണ്ടു അവരിൽ പലപ്പോഴും അധികമായി കണ്ടുപോന്ന തിന്മകൾപോലും ക്ഷമിക്കപ്പെട്ടു. ഡിക്കൻസിന്റെ തിന്മകൾ അനേകങ്ങളാണ്; എന്നിട്ടുപോലും അദ്ദേഹത്തിന്റെ കൃതികൾ വായിക്കുമ്പോൾ ഞാൻ ആ ദോഷാംശങ്ങളിൽനിന്നു കൺകൾ തിരിക്കുകയാണ്; ബൈബിളിലെ പഴയ ചരിതത്തിൽ മദ്യപാനത്താൽ ബോധരഹിതനായി നഗ്നനായിക്കിടന്നിരുന്ന നോവിയിൽനിന്നു അദ്ദേഹത്തിന്റെ മക്കളായ ഷേമും ജാഫത്തും കൺകൾ തിരിച്ചപോലെ; അങ്ങനെ ഞാൻ ചെയ്യുന്നതു മറെറാന്നുകൊണ്ടുമല്ല; അദ്ദേഹത്തിന്റെ കൃതികൾ വായിക്കുമ്പോൾ എനിക്കു വലിയ ആനന്ദം അനുഭവപ്പെ

ട്ടുന്നുണ്ട്. അതു എന്നെ സന്തുഷ്ടനാക്കിത്തീൎക്കയും ചെയ്യുന്നു. അദ്ദേഹം ഇന്നു ജീവിച്ചിരിക്കുകയും എന്നോടു പെരുമാറുവാൻ ഇടവരികയും ചെയ്യുയാണെങ്കിൽ എന്നേയും ഇഷ്ടപ്പെട്ടുമെന്നാണ് എനിക്കു തോന്നുന്നതു. എന്നാൽ ഫ്ളോബർട്ടിനെപോലെയുള്ള ഒരു എഴുത്തുകാരൻ എന്നോടും മററു വായനക്കാരോടും പുദ്ധരസത്തിൽ സംസാരിക്കാത്തതു ഞങ്ങളെ നേരിട്ടുകാണാത്തതുകൊണ്ടാണ്. അദ്ദേഹത്തിന്റെ ഓരോ കൃതിയിലും നിശിതവും പരിഹാസപൂൎണ്ണവുമായ വിധിയാണ് ജനസാമാന്യത്തെപ്പററി എഴുതിയിട്ടുള്ളതു; അങ്ങിനെ വിധിക്കുവാൻ അദ്ദേഹത്തിന്നു ലോകത്തിലെ മറെറതൊരാളേക്കാളും അധികം അവകാശം കല്പിച്ചുകൊടുത്തിട്ടില്ലെന്നു ഓൎക്കേണ്ടതാണ്. ഞാൻ ഡിക്കൻസിനേയും അതുപോലെയുള്ള മററു സാഹിത്യകാരന്മാരേയും ഇഷ്ടപ്പെടുന്നതു പക്ഷപാതമാണെന്നു വരികിൽക്കൂടിയും അതു കൃതികളിൽക്കൂടി യുക്തിയായി അവരുമായി അടുത്തു പരിചയപ്പെട്ടതിന്റെ ഫലമാണ്. ഇനി വിദൂരസ്ഥ ജനസമ്മതി നേടിയ മററു എഴുത്തുകാരെപ്പററി ചിന്തിക്കാം. പറയത്തക്ക യോഗ്യതകളൊന്നുമില്ലെങ്കിലും തങ്ങൾ പ്രതിഭാശാലികളാണെന്ന മിഥ്യാബോധം ജനങ്ങളുടെ ഇടയിൽ പ്രചരണവേല വഴിക്ക് പരത്തുവാൻ അവൎക്കു സാധിക്കുന്നു. പൊതുജീവിതത്തിൽപ്പെട്ട രാജ്യതന്ത്രജ്ഞൻ, സാഹിത്യകാരൻ പുരോഹിതൻ മുതലായ ആരുടെ കാൎയ്യത്തിലായാലും വേണ്ടില്ല വിദൂരസ്ഥജനസമ്മതത്തിന്റെ രഹസ്യം ഇതുമാത്രമാണ്. ആരാധ്യനായ ഒരു വീരനെ കണ്ടുകിട്ടുവാൻ അക്ഷമരായി കാത്തുനില്ക്കുന്ന ഒരു ജനസഞ്ചയമാവുക; വിവേചനാശക്തി ശരിയായി ചെലുത്തുവാൻ വേണ്ട അറിവോ സമയമോ അവൎക്കില്ലാതെ വരിക; അങ്ങിനെയുള്ളവരുടെ ഇടയിൽ കരുതിക്കൂട്ടിയും അല്ലാതേയും എപ്പോഴും തങ്ങളുടെ ഗുണഗണങ്ങളെപ്പററി പ്രചരണവേല നടത്തി ഇക്കൂട്ടർ കാൎയ്യം സാധിക്കുന്നതിൽ അത്ഭുതപ്പെടാനില്ല. ജനസാമാന്യത്തിന്നു ആരാധിക്കുവാൻ ഏതുകാലത്തും ഒരു വീരപുരുഷനല്ലെങ്കിൽ മറെറാരാൾ ഉണ്ടായിക്കൊണ്ടിരിക്കണം. ജനങ്ങളുടെ ഹൃദയത്തിൽ അനിശ്ചിതരൂപത്തിൽ കത്തിജ്വലിച്ചുകൊണ്ടിരിക്കുന്ന ആദൎശങ്ങൾക്കു രൂപം കൊടുപ്പാനൊ, മനുഷ്യഹൃദയത്തിൽ നിഗൂഢമായിക്കിടക്കുന്ന രഹസ്യങ്ങളെ മനസ്സിലാക്കാനോ, സമുദായത്തെത്തന്നെ സമുദ്ധരിക്കാനോ സമൎത്ഥനായ ഒരു അത്ഭുതപുരുഷൻ ശരിയായി ജീവിച്ചിരിപ്പുണ്ട് എന്ന വിശ്വാസം ജനസാമാന്യത്തിന്റെ ജീവസന്ധാരണത്തിന്നു ആവശ്യമായ ഉദ്വേഗത്തെ കൊടുക്കുന്നു. ഇങ്ങിനെയുള്ള വീരപുരുഷൻ ആദൎശവിഷയകമായി ലോകത്തിന്നു കൊടുക്കുന്ന ഉപദേശം അടങ്ങിയിട്ടുള്ള പത്രം ഒരു മുക്കാലിന്നു ആഴ്ചതോറും കിട്ടുമെന്നു വന്നാൽ ജനങ്ങൾക്കു വളരെ ആശ്വാസമായി; ആ പത്രം ഇടക്കിടക്ക് പരസ്പരവിരുദ്ധമായ ആശയങ്ങളാണ് പ്രചരിപ്പിക്കുന്നതെന്നോ ആകപ്പാടെ ബുദ്ധിപൂൎവ്വകമായ ഒന്നും അതിൽ കാണുന്നില്ല എന്നോ ഉള്ള ഭാഗത്തേക്ക് ജനങ്ങൾക്ക് ചിന്തയേ ഇല്ല. വി

ജ്ഞാനഭണ്ഡാഗാരമായ ഒരാൾ സത്യം നീതി മുതലായ ധാർമ്മികഭാവങ്ങളാൽ പ്രചോദിതനായിട്ടാണ് പത്രത്തിലെഴുതുന്നതെന്നു ജനങ്ങൾക്കു ഒരിക്കൽ എങ്ങനെയോ ബോദ്ധ്യമായാൽ മതി, പിന്നീടു എന്തു 'മണ്ടത്തര'ങ്ങളെഴുതിയാലും ആദ്യത്തെ അഭിപ്രായംതന്നെ നിലനിന്നുപോരുവാൻ. ഇങ്ങനെയുള്ള വിദൂരസ്ഥജനസമ്മതി ഒരിക്കൽ നേടിക്കഴിഞ്ഞാൽ പിന്നീടു അയാൾ ജനസാമാന്യമായി അടുത്തു പെരുമാറിയാൽപോലും അതു നശിക്കുന്നില്ല എന്നതു ഒരു രസാവഹമായ സംഗതിയാകുന്നു. പ്രചോദിതനായ വലിയ വാചാലനാണെന്ന പേരു ഒരിക്കൽ ഏതെങ്കിലും മതോപദേശകന്നോ പ്രാസംഗികന്നോ കിട്ടിയെന്നുവന്നാൽ മതി അയാൾക്കു പിന്നെ സകല സ്വാതന്ത്ര്യവും കിട്ടുവാൻ; ആത്മധൈര്യത്തോടുകൂടി അയാൾ പുലമ്പുന്ന എല്ലാ വിഡ്ഢിത്തവും വലിയ പ്രജ്ഞാശാലിത്വമായി. ആ പ്രാസംഗികന്റെ പ്രസംഗം കേട്ടു വരുന്ന ജനസഞ്ചയം അദ്ദേഹത്തെപ്പററി വലിയ അഭിപ്രായം ദിഗന്തരങ്ങളിൽ പ്രചരിപ്പിക്കുകയായി; ആ അഭിപ്രായം മാററുവാൻ പിന്നെ ആ പ്രാസംഗികൻതന്നെ ശ്രമിച്ചാൽ സാധിച്ചില്ലെന്നുവരും. എന്തർത്ഥവും വ്യാഖ്യാനിക്കാവുന്ന അനിഷ്കൃഷ്ടാത്മകമായ എന്തെങ്കിലും പുലമ്പി അവർ പോയാൽ ശ്രോതാക്കൾ അവരവർക്കു ഇഷ്ടമുള്ള തരത്തിൽ വ്യാഖ്യാനിക്കുകയായി. എന്തൊന്നു പ്രാസംഗികൻ പറയുമെന്നാണോ തങ്ങൾ പ്രതീക്ഷിച്ചിരുന്നതു അതുതന്നെയാണ് അദ്ദേഹം പറഞ്ഞതെന്നു സമാധാനിക്കുവാൻ ജനങ്ങൾക്കു സൌകര്യം കൊടുക്കുന്ന തരത്തിലായിരിക്കും പ്രസംഗം. തങ്ങളാണ് യുദ്ധം ജയിക്കുവാൻ ഉത്തരവാദിയെന്നു അവകാശപ്പെടുന്ന മേല്പറഞ്ഞ തരത്തിലുള്ള അനവധി വീരപുരുഷന്മാർ ഇന്നുണ്ടു; എന്നാൽ ആ വിജയം നേടുവാൻ തങ്ങൾ എന്താണു ചെയ്തതെന്നു അവർക്കോ മറെറതെങ്കിലും പേർക്കോ പറയുവാൻ കഴികയുമില്ല. അവർക്കിഷ്ടമുള്ള വിധത്തിൽ യുദ്ധത്തെ നിയന്ത്രിക്കുവാൻ അവർക്കു അനുവാദം കൊടുത്തിരുന്നുവെങ്കിൽ ഒരുപക്ഷെ അവർ ക്ഷണത്തിൽ പരാജയംകൂടാതെ യുദ്ധം അവസാനിപ്പിക്കുമായിരുന്നു. എന്നാൽ അവർക്കു സ്വന്തമായൊരു മാർഗ്ഗം ദൃഷ്ടിയിൽ ഒരിക്കലും തെളിഞ്ഞുകണ്ടിട്ടില്ലെന്നുള്ളതാണ് വാസ്തവം. അനിഷ്കൃഷ്ടാത്മകമായ ആജ്ഞകൾ കൊടുക്കുവാൻ മാത്രമാണ് അവർക്കു സാധിക്കുക. ഒരു ഗുണമുള്ളതു ആ ആജ്ഞ കേൾക്കുന്നവർക്കു ഒന്നും മനസ്സിലാക്കാൻ കഴിയാത്തതുകൊണ്ടു അനുസരിക്കാൻ ഇടവരികയില്ലെന്നുള്ളതാണ്.

(തുടരും)

# പെനിസില്ലിൻ

[ഇതിനിടെ ശ്രീമതി കസ്തൂരിബായി ഗാന്ധി രോഗഗ്രസ്തയായിരുന്നപ്പോൾ ചികിത്സാർത്ഥം ഇന്ത്യാഗവർമ്മെണ്ടിന്റെ കല്പനാനുസൃതം കല്ക്കത്തയിൽനിന്നു പെനിസില്ലിൻ കൊണ്ടുവരികയുണ്ടായല്ലോ. അതു മുതൽക്കാണ് പെനിസില്ലിനെപ്പററി നമ്മുടെ രാജ്യത്തു അധികമധികം ശ്രദ്ധിച്ചുതുടങ്ങിയതു്.]

എന്താണ് പെനിസില്ലിൻ? ചുരുക്കം ചില ഡാക്ടർമാരും ശാസ്ത്രജ്ഞന്മാരും അതിന്റെ കണ്ടുപിടുത്തത്തെപ്പററി വായിച്ചിട്ടുണ്ടാവാം; എന്നാൽ പൊതുജനങ്ങളിൽ ഭൂരിപക്ഷത്തിനും അതേകദേശമല്ല മുഴുവൻതന്നെ ഒരജ്ഞാതവസ്തുവാണ്. വേറൊരു "അത്യാശ്ചര്യപ്രദമായ മരുന്നു" എന്നു മാത്രമെ ചിലർ അറിയുന്നുള്ളു.

അപ്പത്തിന്മേലൊ പാല്ക്കട്ടിയിന്മേലൊ ചീഞ്ഞടിഞ്ഞ പഴങ്ങളുടെമേലൊ സാധാരണ കണ്ടുവരുന്ന വിരുവാ (Fungus)ത്തിലൊ പൂപ്പിലൊനിന്നു് കണ്ടുപിടിച്ചു ഉപയോഗപ്രദമാംവണ്ണം വളർത്തിക്കൊണ്ടു വന്ന പെനിസില്ലിന്റെ ആ ചരിത്രമാണ് അടുത്തകാലത്തെ വൈദ്യശാസ്ത്രത്തിലെ അത്യാശ്ചര്യകരമായ ഒരു കഥ.

പെനിസില്ലിന്റെ ചരിത്രത്തിന്റെ പ്രാരംഭം 1929-ലാണ്; മററു പല ശാസ്ത്രീയ കണ്ടുപിടുത്തങ്ങളെയും പോലെതന്നെ പെനിസില്ലിനും തീരെ ആകസ്മികമായ ഒരു വിധത്തിലാണ് കണ്ടുപിടിക്കപ്പെട്ടതു്. ലണ്ടൻ സർവ്വകലാശാലയിലെ ഡാക്ടർ അലക്സ് ഫ്ലെമിങ്ങ്, ലക്ഷോപലക്ഷം അണുപ്രാണികൾ നിറഞ്ഞു പാൽപോലെ വെളുത്ത ഒരു തരം പോഷകക്കൊഴുപ്പുകൊണ്ടു് തന്റെ ഗവേഷണശാലയിൽവെച്ചു ചില പരീക്ഷണങ്ങൾ നടത്തിക്കൊണ്ടിരിക്കുമ്പോഴാണ് അവിചാരിതമാംവണ്ണം ഈ കണ്ടുപിടുത്തത്തിലെത്തിച്ചേർന്നതു്. ഈ ദ്രവ്യംനിറച്ചു ഒരു പ്ലേററ് ഒരു ഭാഗത്തുവെച്ചിരുന്നു; അല്പദിവസം കഴിഞ്ഞപ്പോൾ അതി സൂക്ഷ്മമായ അദ്ദേഹത്തിന്റെ ദൃഷ്ടിക്ക് ഒരു അപൂർവ്വവസ്തു ദൃശ്യമായി. പ്ലേററിന്മേൽ ഒരിടത്തു പച്ചനിറത്തിലുള്ള പൂപ്പും, അതിന്റെ ചുററും തെളിഞ്ഞ ഒരു തരം ദ്രവ്യവസ്തുവും ആണദ്ദേഹം കണ്ടതു്. അണുപ്രാണികളെ എന്തോ ഒന്നു നശിപ്പിക്കുന്നുണ്ട്—മാനത്തിൽനിന്നു വീണ ഒരു പൂപ്പാണ് ഈ നാശംവരുത്തിച്ചേർക്കുന്നതു്. നിരീക്ഷണചതുരനായ ഡാക്ടർ ഫ്ലെമിങ്ങിന്നു ഉടൻ മനസ്സിലായി, പ്ലേററ് വായുവിൽ തുറന്നിട്ടപ്പോൾ പ്രകൃതിയിൽ വിനാശകമായതും വായുവിനോടുചേർന്നു കിടക്കുന്നതുമായ ഒരുതരം അതി സൂക്ഷ്മാണു പ്രാണികളുമായി അതിന്നു സമ്പർക്കമുണ്ടായി എന്നു്. അങ്ങിനെ വിഷാണുപ്രാണി നാശകമായ ഈ വസ്തുവിന്റെ പ്രാരംഭം ഭാഗ്യദേവതയാൽതന്നെ കുറിക്കപ്പെട്ടു.

വായുവിൽ തുറന്നിട്ട അപ്പത്തിന്മേലോ പാൽക്കട്ടിയിന്മേലോ സാധാരണ പൊടിച്ചുണ്ടാവുന്നതും സസ്യശാസ്ത്രജ്ഞന്മാർ "പെനിസില്ലിയം നോട്ടാററം" എന്നു പറയുന്നതുമായ ഒരുതരം പൂപ്പ് തന്നെയാണിതെന്നു ഡാക്ടർ ഫ്ലെമിങ്ങ് മനസ്സിലാക്കി. ഈ സൂക്ഷ്മസ്ഥിതിഗണനം മാത്രം ആധാരമാക്കി അദ്ദേഹം അനേകം ഗവേഷണങ്ങൾ നടത്തി. മിതമായി ചൂടുള്ള മാംസസൂപ്പിലോ കൾച്ചർസൊലൂഷനിലൊ ഇട്ടാൽ ഈ പൂപ്പ് വികസിക്കുമെന്നദ്ദേഹം കണ്ടു. പൂപ്പ് ആദ്യമായി വെളുത്തു മൃദുവായ ഒരു ഫലകമായിത്തീരുന്നു; അല്പദിവസംകഴിഞ്ഞു നോക്കിയാൽ അതു കുറെ വളർന്നതായിക്കാണാം. ക്രമേണ അതു കടും പച്ചനിറത്തിൽ കട്ടിയായ ഒരു വസ്തുവായി മാറുകയും സൂപ്പ് തെളിഞ്ഞ മഞ്ഞനിറമായിത്തീരുകയുംചെയ്യുന്നു. സാധാരണ രോഗങ്ങളുണ്ടാക്കുന്ന അതിസൂക്ഷ്മ വിഷക്രമികളെ ഈ മഞ്ഞസൂപ്പിലിടുകയാണെങ്കിൽ അവയുടെ വളർച്ച മുട്ടിപ്പോവുകയൊ സ്വയംനശിക്കുകയൊ ചെയ്യുമെന്നദ്ദേഹംകണ്ടു. ഈ പരിണാമങ്ങൾക്ക് കാരണമായി എന്തൊ ഒരു രസവസ്തുവുണ്ടെന്നു അദ്ദേഹം ഊഹിച്ചറിഞ്ഞു; പെനിസില്ലിയംഎന്ന ദ്രവ്യത്തിൽനിന്നുണ്ടായതുകൊണ്ട് അദ്ദേഹം അതിനു "പെനിസില്ലിൻ"എന്ന നാമകരണം നൽകി.

ഈ കണ്ടുപിടുത്തത്തെ വിസ്തൃതപ്പെടുത്തുവാനൊ ഉപയോഗപ്പെടുത്തുവാനൊ പത്തുകൊല്ലത്തോളം ശ്രമമൊന്നുമുണ്ടായില്ല. അപ്പോൾ യൂറോപ്പിൽ യുദ്ധം പൊട്ടിപ്പുറപ്പെട്ടു; അതോടുകൂടി, സാംക്രമികരോഗനിവാരണത്തെ സംബന്ധിച്ച ഗവേഷണപരിശ്രമങ്ങൾക്കു മുറുക്കംകൂട്ടി. ചിലതരം വിഷാണുരോഗത്തിനു സൾഫാഡ്രഗ്ഗ്സ് ഫലപ്രദമാണെന്നുകണ്ടു, മററു ചിലതിനു പരാജയവും. പോർക്കളത്തിൽ മുറിയേല്ക്കുന്നതിൽനിന്നുത്ഭൂതമാകുന്ന ഒരുതരം സാംക്രമിക രോഗത്തെ ഫലപ്രദമായി തടയുവാൻ എന്തെങ്കിലും ഒരൌഷധം ആവശ്യമായിരുന്നു.

ഓക്സ്ഫോഡ് സർവ്വകലാശാലയിലെ ഡാക്ടർ ഹോവാഡ് ഫ്ലോറി ഫ്ലെമിങ്ങിന്റെ പരിശ്രമങ്ങൾ ഇട്ടും വെച്ചേടത്തുനിന്നു ഏറെറടുത്തു തുടർന്നു. അദ്ദേഹവും അദ്ദേഹത്തിന്റെ സഹപ്രവർത്തകന്മാരും പരീക്ഷണതന്തു ഏറെറടുത്തു, മററു രസതന്ത്രശാസ്ത്രവിദഗ്ദ്ധന്മാരുടെ സഹായത്തോടുംകൂടി പരിശ്രമിച്ചതിന്റെ ഫലമായി തവിട്ടു മഞ്ഞനിറത്തിലുള്ള പൊടി വേർവിടുത്തെടുക്കുവാൻ സാധിച്ചു. അതാണ്, അത്യാശ്ചര്യ മരുന്നായ "പെനിസില്ലിൻ".



# മുഹമ്മദ് (സ) മനുഷ്യസമുദായത്തിൻെറ മാതൃക.*

മീസാനർ റഹ്മാൻ, എം. എ.

അല്ലാഹുവിൻെറ വചനമായ ഖുർആനിൽ മുഹമ്മദ് (സ) പ്രവാചകരെ "ഉസ്വത്തുൽഹസനാത്ത്—(മനുഷ്യവംശത്തിനു പരിപൂർണ്ണനായ ഒരാദർശപുരുഷൻ) എന്നാണ് പ്രസ്താവിച്ചിട്ടുള്ളത്. ഏററവും മഹത്തായ ഒരഭിസംബോധനമാണത്; ഖുർആനിലെ വചനങ്ങൾ സത്യമാണെന്നു ഏതൊരു വിശ്വാസികൾ വിശ്വസിക്കേണ്ടതാണെങ്കിലും, ഈ സംബോധനയുടെ സത്യസന്ധതയിൽ ആശങ്കയുള്ളവരെ ബോദ്ധ്യപ്പെടുത്തുന്നതിനു ഇതിനെ നിരൂപണദൃഷ്ട്യാ പരിശോധിക്കേണ്ടിയിരിക്കുന്നു. അതു പരമാർത്ഥമാണെന്നു താഴെ കാണുന്ന പരിശോധനയാൽ തെളിയുന്നതുമാണ്.

അറേബിയായിലെ പ്രവാചകരുടെ ജീവിതചരിത്രം രേഖാമൂലം സാക്ഷീകരിക്കപ്പെട്ടതാണ്; ജീവിതത്തിൻെറ ചെറുചെറു വശങ്ങൾപോലും സുവ്യക്തമായി രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്. മുഹമ്മദി(സ)ൻെറ ജീവിതത്തെപ്പററിയേടത്തോളം, വിവരണങ്ങളുടെ വൈരള്യമല്ല ആധിക്യമാണ് നമ്മെ അഭിമുഖീകരിക്കുന്നത്. സംഭവബഹുലവും ത്യാഗസമ്പൂർണ്ണവുമായ ആ ജീവിതത്തിൻെറ യാതൊരു വശവും രഹസ്യമായി മൂടിവെച്ചിട്ടില്ല. ആദ്യവസാനം മലർത്തിവെച്ച ഒരു പുസ്തകമാണത്. ഇസ്ലാമിൻെറ പ്രവാചകനെപ്പററി പ്രത്യേകം ശ്രദ്ധിക്കേണ്ടതായ ഒരു പരമാർത്ഥമാണ്, മനുഷ്യസമുദായത്തോടുള്ള തൻെറ അന്ത്യനിർദ്ദേശങ്ങൾ അവക്കു നൽകേണ്ടതിനു അല്ലാഹുവിനാൽ ആജ്ഞാപിതനായ ഒടുവിലത്തെ പ്രവാചകനാണദ്ദേഹമെന്നതു."

"ഇന്നു നിൻെറ മതം നിനക്കുവേണ്ടി നാം പൂർണ്ണമാക്കുകയും നമ്മുടെ അനുഗ്രഹങ്ങൾ പൂർത്തീകരിച്ചു തരികയും ചെയ്തിരിക്കുന്നു" എന്നു ഖുർആൻ വചനപ്രകാരം മുസ്ലിമീങ്ങൾ വിശ്വസിക്കുന്നുണ്ടല്ലോ.

ഒരു മനുഷ്യൻെറയും മനുഷ്യസമുദായത്തിൻെറ ഒരാദർശപുരുഷൻെറയും നിലയിൽ നമുക്കു മുഹമ്മദി (സ)നെ പരിശോധിക്കുക. ഒരു മനുഷ്യൻെറ നിലയിൽ താനൊരസാധാരണ പുരുഷനാണെന്നദ്ദേഹം ഒരിക്കലും പ്രഖ്യാപിച്ചിട്ടില്ല.

"ഞാൻ നിങ്ങളെയെല്ലാവരേയുംപോലുള്ള ഒരു മനുഷ്യൻമാത്രമാണ്, എന്നാൽ ദിവ്യവെളിപാട് എന്നിലർപ്പിക്കപ്പെട്ടിരിക്കുന്നു" ഇതാണദ്ദേഹത്തിൻെറ പ്രസ്താവന. വിനയപൂർവ്വമായ ഒരു പരമാർത്ഥകഥനമാണത്. അദ്ദേഹത്തിൻെറ

---

* മദ്രാസ് വെററിനറി കോളേജിലെ മുസ്ലിംവിദ്യാർത്ഥികളുടെ മിലാദ് മഹ്ഫിലിൽ 1943 ഡിസമ്പർ 22-ാംനു ചെയ്ത പ്രസംഗം.

ജീവിതത്തിൽ രേഖപ്പെടുത്തപ്പെട്ട ഓരോ സംഭവത്തേയും പരിശോധിക്കുക. അനിത്യരായ മററു സകലരും ജനിക്കുന്നതുപോലെതന്നെയാണദ്ദേഹവും ജനിച്ചത്. അദ്ദേഹത്തിന്റെ അവതാരചരിത്രം യാതൊരുവിധ അസംഭാവ്യതയാലും ആച്ഛാദനം ചെയ്യപ്പെട്ടിട്ടില്ല. അദ്ദേഹത്തിന്റെ ജനനത്തിന്റെയും നിര്യാണത്തിന്റെ തീയ്യതിയും സമയവും സ്ഥലവും അദ്ദേഹത്തിന്റെ പ്രവൃത്തികളും വിജയങ്ങളും സംബന്ധിച്ച ഓരോ സംഭവവും രേഖപ്പെടുത്തപ്പെട്ടിരിക്കുന്നു. മററു സകലരേയും പോലെതന്നെയാണ് അദ്ദേഹവും വളർത്തപ്പെട്ടത്. എന്നാൽ, മാതാപിതാക്കൾ ചെറുപ്പന്നേ നഷ്ടപ്പെട്ട ഈ അനാഥബാലൻ, ജീവിതാരംഭത്തിൽതന്നെ അസാധാരണത്വം പ്രത്യക്ഷപ്പെടുത്തിയിരുന്നു.

മനുഷ്യസമുദായത്തിന്നു ഒടുവിലായൊരു സന്ദേശം നൽകുവാൻ ബാദ്ധ്യതപ്പെട്ടിരുന്ന ആ ബാലൻ ശൈശവദശമുതൽക്കു പലവിധ പരീക്ഷണങ്ങൾക്കും വിധേയനായിരുന്നു. കഷ്ടതാനുഭവങ്ങളാണ് മനുഷ്യന്റെ മനോദാർഢ്യത്തെ പരീക്ഷിക്കുന്നത്. മുഹമ്മദി(സ)ന്നു ക്ലേശങ്ങളുടെ ആധിക്യത്തിൽകൂടിയാണ് ജീവിതം നയിക്കേണ്ടിവന്നത്. അദ്ദേഹത്തിന്റെ അവതാരത്തിന്നുമുമ്പുതന്നെ പിതാവ് നിര്യാതനായിരുന്നു. ആറാംവയസ്സിൽ മാതാവും പരലോകപ്രാപ്തയായി; എട്ടാം വയസ്സിൽ, മുത്തച്ഛനായ അബ്ദുൾ മുത്തലിബ്, കുട്ടിയെ അബൂതാലിബ് എന്ന ഇളയച്ഛന്റെ രക്ഷയിലേല്പിച്ച്, ഇഹലോകവാസം വെടിഞ്ഞു. അബൂതാലിബിന്റെ ഗൃഹത്തിൽ, കന്നുകാലികളെ മേച്ചും ഗാർഹികജോലികൾ നിർവ്വഹിച്ചും ആ അനാഥബാലൻ വളർന്നുവന്നു. യാതൊരാവലാതിയും കൂടാതെയാണ് കുട്ടി ജോലികൾ ചെയ്തുവന്നത്.

മക്കക്കാർക്കു ആ അനാഥബാലന്റെ നേരെ നല്ല പ്രീതിയുണ്ടായിരുന്നില്ല; കാരണം അവരുടെ യാഥാസ്ഥിതിക വിശ്വാസങ്ങളെ കുട്ടി അവഹേളിച്ചിരുന്നു; എങ്കിൽകൂടി, അവർപോലും മുഹമ്മദിനെ “അൽ അമീൻ'' (വിശ്വാസയോഗ്യൻ) എന്നാണു അഭിസംബോധനം ചെയ്തത്. “അസ്സാദിക്ക്'' (സത്യവാൻ) എന്നതായിരുന്നു സമകാലീനന്മാരിൽനിന്നു അദ്ദേഹം നേടിയ വേറൊരു ബഹുമതി നാമം. എന്തുകൊണ്ട്? സ്വഭാവവൈശിഷ്ട്യത്തിൽ സാർവ്വത്രിക ബഹുമാനം ആർജ്ജിച്ചിരുന്നു ആ കുട്ടി. അനുപമമായ ആദർശലക്ഷ്യമാണല്ലോ ഇതെല്ലാം.

ഈ “വിശ്വാസയോഗ്യ''നും “സത്യവാ''നുമായിരുന്നു ദൈവവിശ്വാസം ആർജ്ജിക്കുവാൻ ബാദ്ധ്യതപ്പെട്ടിരുന്നത്! ഇതിന്നുവേണ്ടിയുള്ള മുന്നൊരുക്കങ്ങളിലായിരുന്നു നാല്പതുവഷക്കാലം, ജീവിതത്തിന്റെ അല്ലലുകൾക്കിടയിലും, ഹിറാകുന്നിന്മേലെ പ്രശാന്തതയിൽ അദ്ദേഹം വിനിയോഗിച്ചത്. ഹിറാകുന്നിന്മേലുള്ള ഗുഹയിൽ അദ്ദേഹം ഇടക്കിടെ ചെന്നു അനവധി മണിക്കൂർ സമയത്തോളം ധ്യാനനി

ഷ്ടനായി സ്ഥിതിചെയ്യാറുണ്ടായിരുന്നു. ചുററുപാടുമുള്ള സ്ഥിതിഗതികൾ അദ്ദേഹത്തിന്റെ ഹൃദയത്തെ അലട്ടിക്കൊണ്ടിരുന്നു; അതിലേക്കൊരു പോം വഴികാണുന്നതിന്നു അദ്ദേഹം ഉഴറി. ചുററുപാടും നിബിഡാന്ധകാരമായിരുന്നു. എന്നാൽ 40ാംവയസ്സിൽ ഹിറാകുന്നിലെ ഗുഹയിൽവെച്ചു അദ്ദേഹത്തിന്നു വെളിച്ചം ലഭിച്ചു. "പ്രകാശപർവ്വതം" എന്നാണു് അന്നുമുതൽ ആ കുന്നിന്റെ അഭിധാനം.

തനിക്കുണ്ടായ വെളിപാടിനെപ്പററി നബി(സ) പത്നിയായ ഖദീജ (റ)യെ അറിയിച്ചു. "അൽ-അമീ"ന്റെ പ്രവാചകത്വത്തെ അവർ വിശ്വസിച്ചു. ഇസ്ലാമിന്റെ ആദ്യത്തെ അനുയായി അവരാണ്. സ്ത്രീകളുടെ അഭ്യുന്നതിക്കുവേണ്ടി ഇസ്ലാം ഏററവുമധികം പ്രവർത്തിച്ചിട്ടുമുണ്ട്.

അനന്തരം അല്ലാഹുവിന്റെ പ്രവാചകനാണു താനെന്നു മുഹമ്മദ് (സ) പ്രഖ്യാപനംചെയ്തു; * "തൗഹീദ്" ഉപദേശിച്ചുതുടങ്ങി. തങ്ങളിലൊരാൾ തങ്ങളുടെ ദൈവങ്ങളെയും ദേവിമാരെയും പരസ്യമായി അധിക്ഷേപിക്കുന്നതിൽ മക്കക്കാർ കോപാവിഷ്ടരായി. ധനവും, ബഹുമതിയും, സാമ്രാജ്യംപോലും പ്രതിഫലം നൽകാമെന്നു ഏററുകൊണ്ടു അവർ അദ്ദേഹത്തെ ഈ പുതിയ പന്ഥാവിൽനിന്നു പിൻതിരിക്കുവാൻ ശ്രമിച്ചു; ഐഹികമായ ധനത്തെയല്ല, സൂര്യചന്ദ്രന്മാരെ തന്റെ കരങ്ങളിലേല്പിച്ചാൽപോലും ദൈവനിർദ്ദിഷ്ടമായ മാർഗ്ഗത്തിൽനിന്നു താൻ വ്യതിചലിക്കുന്നതല്ലെന്നു അദ്ദേഹം പ്രഖ്യാപിച്ചു. അവരുടെ മർദ്ദനം അസഹ്യമായിത്തീർന്നു. ഒടുവിൽ പ്രവാചകനു തന്റെ അനുയായികളോടുകൂടി ജന്മദേശം വിടേണ്ടതായിത്തന്നെ വന്നു. നബി തിരുമേനി രക്ഷപ്രാപിച്ച മദീനയെപ്പോലും മക്കക്കാർ ആക്രമിച്ചതിനാൽ മദീനയുടെ പരിസരങ്ങളിൽവെച്ചു പലപ്രാവശ്യം യുദ്ധം നടന്നു. ഉരുക്കുകൊണ്ടുള്ള ഖഡ്ഗമല്ല സത്യമാകുന്ന ഖഡ്ഗമാണു സത്യവിശ്വാസത്തെ പ്രചരിപ്പിച്ചതു.

ഒടുവിൽ പ്രവാചകൻതന്നെ വിജയിയായി. വിജയപതാകയോടുകൂടി അദ്ദേഹം മക്കയിലേക്ക് തിരിച്ചുവന്നു. എന്നാൽ അന്നേവരെ തന്നെ മർദ്ദിച്ചിരുന്നവർക്കെല്ലാം ആ ദയാലു മാപ്പു നൽകി. ചരിത്രം രേഖപ്പെടുത്തിയിട്ടുള്ള രക്തംചിന്താത്ത വിജയങ്ങളിൽ പ്രാഥമ്യം വഹിക്കുന്നതാണു ഇസ്ലാംമതസ്ഥാപകന്റെ മക്കാവിജയം. ഇങ്ങനെ അല്ലാഹുവിന്റെ പ്രഭാവം സുപ്രതിഷ്ഠിതമായി.

തന്റെ ജന്മശത്രുക്കളോടു കാണിച്ച ഈ ദയാമസൃണത്വത്തിന്റെ ഫലം ഉടൻ പ്രത്യക്ഷപ്പെട്ടു. അക്രമികൾ അല്ലാഹുവിനെ ശരണംപ്രാപിച്ചു. അറേബിയ മുഴുവൻ നബിയുടെ പാദാരവിന്ദങ്ങളിൽ അടി പണിഞ്ഞു; അദ്ദേഹം ദൈവസന്നിധിയിലും; ദൈവത്തിന്റെ ഭൃത്യനും സന്ദേശവാഹകനുമാണല്ലോ അദ്ദേഹം.

---

* ഏകദൈവ വിശ്വാസം

ദൈവത്തിന്റെ കാരുണ്യത്തിലും പ്രഭാവമഹിമയിലുമുള്ള തന്റെ വിശ്വാസം കൂടുതൽ സുദൃഢമാക്കുകയാണ് ഈ വിജയംചെയ്തതു്.

ഇങ്ങനെ പ്രാഥമികമായ കലാപങ്ങൾ അവസാനിച്ചതോടുകൂടി അദ്ദേഹം ദൈവദത്തമായ സത്യവിശ്വാസം പ്രചരിപ്പിക്കുന്നതിൽ വ്യാപൃതനായി. അവിടുത്തെ പരിശ്രമങ്ങൾ വിജയോൽഭാസിതങ്ങളായിത്തീൎന്നു. തന്റെ അനുയായികൾക്ക് എന്നേത്തു കാലത്തേക്കും അനുഷ്ഠേയമാകേണ്ട സാമുദായികവും രാഷ്ട്രീയവും സാമ്പത്തികവും ആത്മീയവുമായ തത്വങ്ങൾ, സ്വജീവിതം വഴിയായും, പ്രഭാഷണങ്ങൾ വഴിയായും അദ്ദേഹം ഏൎപ്പെടുത്തി. ഈ അനൎഘതത്വരത്നങ്ങൾ പരിശോധിച്ചു, മനുഷ്യൎക്ക് എത്രമാത്രം ക്ഷിപ്രസാദ്ധ്യവും മഹനീയോന്നതവുമാണവയെന്നു മനസ്സിലാക്കാൻ ശ്രമിക്കാം. അവയുടെ ലാഞ്ഛനകളെ മാത്രമെ ഇവിടെ സ്പൎശിക്കുന്നുള്ളു.

എന്താണ് ജീവിതലക്ഷ്യം? ധനമൊ സ്ഥാനമാനങ്ങളൊ നേടുകയാണോ അതു്? അല്ല, അവ അഭികാമ്യംതന്നെയാണ്; പക്ഷെ ക്ഷണഭംഗുരങ്ങളാണ്. മനുഷ്യജീവിതം, ആ അഭിധാനത്തിന്നൎഹമാകണമെങ്കിൽ, ഉപരിസ്ഥിതവും മഹ

ശാശ്വതവും സ്ഥിരവുമായ ഒന്നിനെ ലക്ഷീകരിക്കേണ്ടതാണ്. ഐഹികജീവിതം വെറുമൊരു ജാലപ്രദർശനം മാത്രമാണ്. ഇസ്ലാംമതപ്രവാചകന്റെ അഭിപ്രായപ്രകാരം (ഈ ലോകം അടുത്ത ലോകത്തിലേക്കുള്ള മുന്നൊരുക്കമാണ്.) മരണാനന്തരമായ ശാശ്വതജീവിതത്തെപ്പററിയായിരിക്കണം നാം ചിന്തിക്കേണ്ടതു്. ഈ ജീവിതത്തിന്റെ ഉദ്ദേശ്യം "അല്ലാഹുവിന്റെ മാഹാത്മ്യങ്ങളെ സ്വയം അറിയുകയാണ്." അവിടുത്തെ ശ്രേഷ്ഠസൃഷ്ടികളും പ്രതിനിധികളും ആണ് നാം. ഇസ്ലാംമതപ്രവാചകൻ മാഹാത്മ്യമേറിയ ഒരു ജീവിതത്തെയാണ് ഏററവും പ്രാധാന്യമേറിയതായി ഉപദേശിച്ചിട്ടുള്ളതു്, അതു ന്യായം മാത്രമാണുതാനും.

മുഹമ്മദി (സ)ന്റെ സന്ദേശത്തിന്റെ പരിശുദ്ധത, അദ്ദേഹം പ്രചരിപ്പിച്ച മതത്തിന്റെ നാമധേയമായ "ഇസ്ലാം" എന്ന വാക്കിൽ അടങ്ങിയിരിക്കുന്നു. ഇസ്ലാം അദ്ദേഹം പുതുതായി കണ്ടുപിടിച്ചതല്ല. സൃഷ്ടിയോടൊപ്പം പിറന്നു ജീവിക്കുന്നതാണ് ഇസ്ലാം. അറേബിയയിലെ പ്രവാചകൻ അതിനു ഒരു അവസാനരൂപം നിർണ്ണയിക്കുക മാത്രമെ ചെയ്തിട്ടുള്ളു. എന്താണ് ഇസ്ലാം എന്നാൽ? അതിന്റെ അർത്ഥം സമാധാനം, അഥവാ സമാധാനകാരണം, അല്ലാഹുവിന്റെ അഭിമതത്തോടുള്ള വഴങ്ങൽ എന്നാണ്. എന്റെ അഭിപ്രായത്തിൽ ഇസ്ലാം എന്നാൽ കാര്യകാരണങ്ങളായി, മനുഷ്യനോടുള്ള സമാധാനവും അല്ലാഹുവിനോടുള്ള ശാന്തിയും ഇസ്ലാം ഉൾക്കൊള്ളുന്നുണ്ട്. മനുഷ്യനുമായുള്ള സമാധാനം എന്നാൽ മനുഷ്യസമുദായത്തോടുള്ള സാഹോദര്യം എന്നർത്ഥം; അതുകൊണ്ടാണ് ഇസ്ലാം മനുഷ്യസാഹോദര്യം ഉൽഘോഷിക്കുന്നതു്."

"സത്യവിശ്വാസികൾ സഹോദരന്മാരാണ്" എന്ന് പ്രവാചകർ പ്രഖ്യാപിച്ചിരിക്കുന്നു. അല്ലാഹുവുമായുള്ള ശാന്തി, ദൈവസൃഷ്ടികളുടെ മുഴുവൻ യോഗഭാഗ്യത്തെ രൂപപ്പെടുത്തുന്ന ദൈവത്തിന്റെ സമക്ഷം പരിപൂർണ്ണമായും കീഴ്‌വണങ്ങുന്നതുമുഖേന മാത്രമെ ലഭ്യമാവുകയുള്ളു.

"അല്ലാഹു സർവ്വശക്തനാണ്." ഇതാണ് അറേബിയായിലെ പ്രവാചകൻ സ്വജീവിതം മുഴുക്കെ—കഷ്ടതാനുഭവങ്ങളിലും വിജയത്തിലും—ഉപദേശിച്ചതും അനുഷ്ഠിച്ചതും. സദാ ഓർത്തു അനുവർത്തിക്കേണ്ടതായ ഒരു സന്ദേശമാണതു. ഇസ്ലാം മനുഷ്യസമുദായത്തെ മുഴുവൻ ഉൾക്കൊള്ളുന്നതാണ്. സാമുദായികമായ അനീതിയോ ജനങ്ങൾ തമ്മിൽ വ്യത്യാസങ്ങളോ അതു ഉപദേശിക്കുന്നില്ല. ഇസ്ലാമിന്റെ സന്ദേശം സാർവ്വലൌകികമാണ്. ഭൂപരമായ വ്യത്യാസങ്ങളൊ ജനതാവൈവിധ്യമൊ ഇസ്ലാമിലില്ല. സങ്കുചിതമായ ദേശീയത്വം ലോകത്തെ വിനാശത്തിന്റെ വക്കത്തെത്തിച്ചിരിക്കുന്നു. അതിന്റെ ലക്ഷണങ്ങൾ വളരെക്കാലമായി നമ്മുടെ മുമ്പിൽ പ്രത്യക്ഷമാണ്.

ജീവിതത്തിന്റെ വിവിധപ്രശ്നങ്ങൾക്കു ഇസ്ലാം ഉപദേശിക്കുന്ന പോംവഴി സുഗമവും ശക്തിമത്തും എളുപ്പത്തിൽ അനുഷ്ഠിക്കാവുന്നതുമാണ്. അവ്യക്തമായ

വേദാന്തസിദ്ധാന്തങ്ങളിൽ ഒളിഞ്ഞുകിടക്കുന്നതല്ല അതു; വേദാന്തപ്രസംഗങ്ങൾ ജ്ഞാനികളായ അല്പംചിലർക്കു രുചിപ്രദമായിരിക്കാം; മനുഷ്യസമുദായം ഒട്ടുമുക്കാലും അതിൽ അശ്രദ്ധാലുക്കളാണ്. ഇസ്ലാം ഉപദേശിക്കുന്ന സമത്വവും സാഹോദര്യവും വെറും ആദർശങ്ങളല്ല. പ്രതിദിവസം പള്ളിയിൽ പ്രാർത്ഥനാവേളകളിൽ, യജമാനനും, ഭൃത്യനും, കുബേരനും, കുചേലനും, പ്രഭുവും, സാധാരണനും, ഒരേ നിലയിൽ വർത്തിക്കുന്നതിൽ ഈ സാഹോദര്യം ദർശിക്കാവുന്നതാണ്. മുസ്ലിം ദേവാലയങ്ങളിൽ ആരാധകന്മാർക്കു വ്യത്യസ്തസ്ഥാനങ്ങളില്ല. സ്വപ്നപ്രായമായ കാഴ്ചകളിൽ അസാദ്ധ്യമായവയെ പ്രമാണങ്ങളായി ഉൽഘോഷിച്ചിട്ടു കാര്യമില്ല. ഈ ലോകം ജീവിതത്തിന്റെ ആധാരമോ സർവ്വലക്ഷ്യമോ അല്ല. ഇന്നത്തെ സോഷ്യലിസമോ കമ്മ്യൂണിസമോ ഉപദേശിക്കുന്ന സിദ്ധാന്തങ്ങൾ ഇസ്ലാമികസിദ്ധാന്തങ്ങളുടെ ജീവൻപോക്കിയ ചില ഭാഗങ്ങൾ മാത്രമാണ്. ജീവനാണല്ലോ പ്രാധാന്യം.

ചുരുക്കത്തിൽ, മുഹമ്മദി(സ)നെ നിങ്ങൾക്കിഷ്ടമായ ഏതെങ്കിലും കോണത്തിൽനിന്നു വീക്ഷിക്കുക; നിഷ്പ്രയാസം അനുകരിക്കാവുന്ന ഒരു യഥാർത്ഥ മാതൃകയാണദ്ദേഹമെന്നു പ്രത്യക്ഷമാകും. ഇസ്ലാംമതപ്രവാചകൻ വെറുമൊരു കിനാവുകണ്ട ആളല്ല. ദൈവത്താൽ ഉത്തേജിക്കപ്പെടുകയും നിയന്ത്രിക്കപ്പെടുകയും ചെയ്ത ഒരു യഥാർത്ഥ ഗുരുശ്രേഷ്ഠനാണദ്ദേഹം. മനുഷ്യസമുദായത്തിനു മുഴുവൻവേണ്ടി അദ്ദേഹം നിയമസംഹിതകൾ ഏർപ്പെടുത്തി ക്രോഡീകരിച്ചു. ഈ ദൈവപ്രതിഷ്ഠാപനമായ നിയമസംഹിതയിലേക്കാണ് ലോകം അറിഞ്ഞോ അറിയാതെയോ ഉന്മുഖമായിരിക്കുന്നതു്. അതങ്ങിനെമാത്രമേ വരികയുള്ളുതാനും. ദൈവത്തിന്റെ അഭിവാഞ്ഛ, സാവധാനമെങ്കിലും സുദൃഢം സുസ്ഥാപിതമാകും. സ്വർണ്ണത്തിന്റെ പ്രഭകണ്ടു വഞ്ചിതരാകൊല്ല. തനിസ്വർണ്ണത്തിനു കറപിടിച്ചാലും അതു പ്രകാശിക്കും.

“ഇസ്ലാം മാത്രമാണ് അല്ലാഹുവിന്റെ മതം” എന്ന ഖുർആൻ വചനം—ദൈവവചനമാണ് ഖുർആൻ—മിഥ്യയായിപ്പോകുന്നതല്ല. മുഹമ്മദ് (സ) അല്ലാഹുവിന്റെ സന്ദേശവാഹകന്മാരിൽ ഒടുവിലത്തെ ദേഹംമാത്രമല്ല, ഏററവുമധികം സമ്പൂർണ്ണനുമാണ്. അദ്ദേഹത്തിന്റെ ഉപദേശങ്ങൾ നിലനിൽക്കാതിരിക്കുന്നതല്ല; കാരണം സുസാദ്ധ്യതയെ അടിസ്ഥാനമാക്കിയുള്ളവയാണവ. രാഷ്ട്രീയകാര്യങ്ങൾ, സാമുദായികശാസ്ത്രം, സാമ്പത്തികശാസ്ത്രം, ആത്മീയത എന്നീ ജീവിതത്തിന്റെ സർവ്വപ്രധാനമായ വിഷയങ്ങൾ, മനുഷ്യസമുദായത്തിന്റെ ഒടുവിലത്തെ മഹാനായ ഗുരുശ്രേഷ്ഠൻ ഉപദേശിച്ച ഇസ്ലാമിൽ വേണ്ടവിധം സംയോജിപ്പിച്ചു ഇണക്കിച്ചേർത്തിരിക്കുന്നു.

---

# മാസാന്തക്കുറിപ്പുകൾ

യുദ്ധാനന്തര പുനഃസംഘടനയിൽ ഇന്ത്യയിലെ പൊതുജനാരോഗ്യമാണു ഏററവും പ്രാധാന്യമർഹിക്കുന്ന വിഷയമെന്നും, ഇന്ത്യയിൽ ഗവേഷണ സൌകര്യങ്ങൾ വളരെ മോശമാണെന്നും, 4 മാസത്തെ പര്യടനത്തിനുശേഷം പ്രൊഫസർ ഹിൽ അഭിപ്രായപ്പെട്ടിരിക്കുന്നു.

"യൂസ്‌ബക്ക്" എന്നതു റഷ്യയിലുള്ള സംസ്കാരസമ്പന്നമായ ഒരു മുസ്ലിംസമുദായത്തിന്റെ പേരാണ്.

മേജർ ജനറാൾ വിൻഗേററ് വിമാനാപകടത്താലും, മദ്രാസ് പോസ്റ്റ്മാസ്റ്റർ ജനറാൾ ഖാൻ ബഹദൂർ റഹ്മാൻസാഹിബ് കാറപകടത്താലും, സേലം വിജയരാഘവാചാരിയർ വയസ്സുകാലത്തെ രോഗത്താലും മരണമടഞ്ഞിരിക്കുന്നു.

വാർ എക്കനോമിക് ലേബ്ൾസ് (ലക്കോട്ടിന്മേൽ പതിക്കുന്ന കടലാസ്സുതുണ്ടുകൾ) ഉപയോഗിച്ചതിന്റെ ഫലമായി ബ്രിട്ടീഷു പോസ്റ്റാഫീസ്സുകൾ 40,000,000യിൽ അധികം ലക്കോട്ടുകൾ ലാഭിച്ചിരിക്കുന്നു.

2500 ബ്രിട്ടീഷു ഹോട്ടലുകൾ ഒരു ദിവസം 600,000 ആറൗൺസ ഭക്ഷണം വിററുവരുന്നു.

അഖിലഭാരത മുസ്ലിം വിദ്യാഭ്യാസസമ്മേളനം, വൈസ്രായി കൌൺസിലിലെ വ്യവസായകാര്യമെമ്പർ സർ അസീസുൽഹക്കിന്റെ അദ്ധ്യക്ഷതയിൽ അലീഗറിൽവെച്ചു നടന്നു. അലീഗർ സർവ്വകലാശാലയോടു ചേർന്ന ഒരു വ്യാവസായികവിദ്യാഭ്യാസവകുപ്പും, ഒരു ശാസ്ത്രപഠനകേന്ദ്രവും (Institute of Science) ഏർപ്പെടുത്തുവാൻവേണ്ടി ഒരന്വേഷണക്കമ്മിററി രൂപംചെയ്തിരിക്കുന്നു.

ഒരു സർവ്വരാഷ്ട്ര നാണയഫണ്ടു ഏർപ്പെടുത്തുന്നതിനെസംബന്ധിച്ച വിദഗ്ദ്ധാഭിപ്രായം അമേരിക്കൻ-ബ്രിട്ടീഷു ഗവർമ്മെൻറുകൾ പ്രസിദ്ധം ചെയ്തതിൽനിന്നു ഇതിനു വേണ്ടിവരുന്ന ചിലവു 20—25 കോടി പവനായിരിക്കുമെന്നു കാണുന്നു.

കൽക്കത്തയിലെ ജനങ്ങൾ ആഴ്ചയിൽ രണ്ടുദിവസം മാംസഭക്ഷണം വേണ്ടെന്നുവെക്കുകയാണെങ്കിൽ സാധാരണ കൊല്ലപ്പെടുന്ന കന്നുകാലികളിൽ 2500 എണ്ണത്തെ കുറക്കാമത്രെ.

20,000 വാക്കുകളുള്ള ഒരു റഷ്യൻ-പേർഷ്യൻ നിഘണ്ടു പ്രസിദ്ധം ചെയ്തിരിക്കുന്നു.

മലപ്പുറം മുസ്ലിംഹൈസ്കൂൾ 1944 ജൂൺ 3-ാംനു- തുറക്കുന്നതും അന്നു മുതൽ പുതിയ വിദ്യാർത്ഥികൾക്കു പ്രവേശനം അനുവദിക്കുന്നതുമാണെന്നു ഹെഡ്മാസ്റ്റർ ഞങ്ങളെ അറിയിച്ചിരിക്കുന്നു.

ലബനോണിലെ ഈജിപ്ഷ്യൻ തന്ത്രപ്രതിനിധി ഹജ്ജുകാലത്തു കഅബ മൂടുവാനായി 12,000 കിലോസ് ലബനീസ് പട്ടുനൽകുന്നതിനു അവിടത്തെ അധികൃതന്മാരോടാവശ്യപ്പെട്ടിരിക്കുന്നു. ഈജിപ്തിൽനിന്നാണു ഈ ആവശ്യത്തിനുള്ള പട്ടുവസ്ത്രം കൊല്ലംതോറും കൊണ്ടുപോയിരുന്നതു്.

യുദ്ധവാർത്തകൾ:—

നാലു കൊല്ലത്തെ യുദ്ധത്തിൽ ബ്രി: സാമ്രാജ്യത്തിന്റെ ഒട്ടാകെ സൈന്യനഷ്ടം 667159 ആണെന്നു പ്രധാനമന്ത്രി പ്രസ്താവിച്ചിരിക്കുന്നു.

യുദ്ധം ആരംഭിച്ചശേഷം ഇന്ത്യയിൽനിന്നു [illegible]മാർ 20 ലക്ഷം പേരെ പട്ടാളത്തിൽ ചേർത്തിട്ടുണ്ട്.

മൂന്നരക്കൊല്ലം മുമ്പു നഷ്ടപ്പെട്ട ഒഡീസ്സാപട്ടണം സോവ്യററ് സൈന്യം തിരികെ പിടിച്ചിരിക്കുന്നു.

ബ്രിട്ടനിലെ വിമാനയുദ്ധപരിശീലനത്തിനുള്ള താവളങ്ങൾ 2,50,000 ഏക്രയുണ്ട്. ബ്രിട്ടനിലെ ആകാശപ്പടയ്ക്കു മാത്രമുള്ള സഖ്യശക്തികളുടെ ചിലവ് 165,000,000 പവനാകുന്നു.

തെററിദ്ധരിച്ചു സ്വിററ്സർലണ്ടിൽ ബോംബിട്ടതിന്റെ നഷ്ടപരിഹാരാർത്ഥം 10 ലക്ഷം ഡാളർ അമേരിക്കൻ ഗവർമ്മെൻറ സ്വിസ്സ് ഗവർമ്മെൻറിനു നൽകിയിരിക്കുന്നു. ഇതു ആദ്യത്തെ ഗഡുവാണ്.

ശാന്തസമുദ്രരംഗത്തിൽ 26,000 ജപ്പാൻകാർ അടുത്ത അവസരത്തിൽ കൊല്ലപ്പെട്ടിരിക്കുന്നു.

1944 മാർച്ച് 6-ാംനു- മുതൽ ഏപ്രിൽ 15-ാംനു- വരെ യുക്രേനിയൻ രംഗത്തു 118,000 ജർമ്മൻകാരെ വധിക്കുകയും 27,000ൽപരം പേരെ തടവുകാരാക്കുകയും 160ൽ അധികം വിമാനങ്ങളും 1400 ടാങ്കുകളും ഒട്ടധികം പ്രത്യേകതരം തോക്കുകളും ചുകപ്പുപട പിടിച്ചെടുക്കുകയും ചെയ്തു.

ബ്രിട്ടീഷു ബോംബർവിമാനങ്ങൾ നിരത്തിയ മൈനുകൾ തട്ടി ഈ നാലു വർഷങ്ങൾക്കിടയിൽ

അച്ചുതണ്ടു കക്ഷിക്കാരുടെ 10 ലക്ഷത്തിലധികം ടൺ കപ്പലുകൾ നശിപ്പിച്ചിട്ടുണ്ടെന്നും 1000ൽപരം കപ്പലുകൾ മുക്കപ്പെടുകയോ കേടു വരുത്തപ്പെടുകയോ ചെയ്തിട്ടുണ്ടെന്നും 500ൽ അധികം എണ്ണത്തിനു മററു വിധത്തിൽ അപകടം നേരിട്ടിട്ടുണ്ടെന്നും ബ്രി: വിമാനകാര്യാലയം പ്രസ്താവിക്കുന്നു.

"മനുഷ്യ ടോർപ്പിഡോകൾ" എന്ന ഒരുതരം ടോർപ്പിഡോകൾ സഖ്യസൈന്യം ശത്രുക്കളുടെ നേരെ പ്രയോഗിച്ചിരിക്കുന്നു. ടോർപ്പിഡോവിന്റെ ഒന്നിച്ചുതന്നെ കടലിൽമുങ്ങുവാനുള്ള ഉടുപ്പുകളോടു കൂടി രണ്ടു പേർ ശത്രുക്കപ്പലിന്നു സമീപത്തെത്തി പ്രവർത്തിക്കുന്നവയാണത്രെ ഈ പുതിയ ടോർപ്പിഡോകൾ.

ഈ യുദ്ധം നടന്നുവരുന്ന പ്രധാന സമുദ്രങ്ങളുടെ വിസ്താരം താഴെപറയുന്ന വിധമാണ്.

ഇന്ത്യൻസമുദ്രം: 23,350,000 ച: നാഴിക, ശാന്തസമുദ്രം: 63,986,000 ച: നാഴിക, മദ്ധ്യധരണ്യാഴി: 1,145,000 ച: നാഴിക, അത്‌ലാന്തിക് സമുദ്രം: 31,530,000 ച: നാഴിക.

ഇപ്പോൾ ജാപ്പാനാക്രമണത്തിനു വിധേയമായിരിക്കുന്ന മണിപ്പൂർ ബർമ്മയോടു തൊട്ടുകിടക്കുന്നതും ആസ്സാം സംസ്ഥാനത്തിന്റെ നിയന്ത്രണത്തിൻകീഴിലുള്ളതുമായ ഒരു ഹിന്ദു നാട്ടുരാജ്യമാണ്. വിസ്താരം 8465 ച: നാഴിക. ഫലഭൂയിഷ്ഠമായ ഇംഫാൽ സമതലപ്രദേശം 700 ച: നാഴിക വിസ്താരമുണ്ടു്. ശേഷം ഭാഗം കുന്നും മലകളുമാണ്. ജനസംഖ്യ $7\frac{1}{2}$ ലക്ഷം. 1762ൽ ബർമ്മാ യുദ്ധത്തെത്തടുക്കുവാൻ ബ്രി. ഗവമ്മേൻറിന്റെ സഹായം തേടുക വഴിക്കാണ് ബ്രി: ഗവമ്മേൻറും ഈ രാജ്യവും തമ്മിൽ ബന്ധമുണ്ടായതു്.

## വിചിത്രലോകം

ഉദ്യോഗമാററം.—

"ഉറക്കമില്ലായ്മ"യ്ക്കു വിധേയനായിക്കിടന്നിരുന്ന റാംബറോസി എന്ന ഒരാ

ം അയൽവീട്ടിലെ ഒരു നായ തന്റെ വീട്ടിൽനിന്നും ഓടിപ്പോകുന്നതു കണ്ടു. ഉടനെ ആയാൾ നായയെ കല്ലെടുത്തു കുറെ എറിഞ്ഞു. ഏറുകൊണ്ടപ്പോൾ നായ ഓടിപ്പോകാതെ കരഞ്ഞുംകൊണ്ടു നിന്നതേയുള്ളു. ഉടനെ നമ്മുടെ റാംബറോസി ഓടിച്ചെന്നു നായയുടെ കഴുത്തിൽ കണക്കിനു ഒരു കടികൊടുത്തു ശയ്യയിലേക്കു മടങ്ങിപ്പോയി.

* * *

മൂക്കിനുവേണ്ടി—

പാററ്ന സിററി കോടതിയിൽ ഈ ഏപ്രിൽ 17-ാംനു- രസകരമായ ഒരു സംഭവമുണ്ടായി. സിററി മജിസ്ട്രേട്ടിന്റെ കല്പനപ്രകാരം സിവിൽ സർജന്റെ പരിശോധനയിലിരുന്ന ഒരു വിദ്വാൻ, കോടതിയിൽവെച്ചു പോലിസ്സ് സബ്ബ് ഇൻസ്പെക്ടരുടെ മേൽ പെട്ടെന്നു ചാടിവീണു അദ്ദേഹത്തിന്റെ മൂക്കു കടിച്ചെടുക്കാൻ ഒരു ശ്രമം നടത്തി. അപ്പോഴെക്കും രണ്ടു കൺസ്റ്റേബ്ൾമാർ ഓടിച്ചെന്നു ആയാളെ തടഞ്ഞു. കൺസ്റ്റേബ്ൾമാരുടെ മൂക്കിനുവേണ്ടിയും വിദ്വാൻ അല്പം പരിശ്രമിക്കാതിരുന്നില്ല. പക്ഷെ, അവർക്കു ചില്ലറ പരുക്കുകൾ മാത്രമേ പററിയുള്ളു. ഈ വിദ്വാനു തലക്കു നല്ല സുഖമില്ലെന്നാണു വർത്തമാനം.

* * *

18 കൊല്ലത്തെ യാത്ര—

"മേൽവിലാസക്കാരനെ അറിയുന്നില്ല" എന്ന കുറിപ്പോടുകൂടി, 18 കൊല്ലം കഴിഞ്ഞശേഷം ഒരു തപാൽകാർഡു അതയച്ച ആൾക്കുതന്നെ തിരികെ കിട്ടിയിരിക്കുന്നു. മി: ശിവരാമസഹായി എന്നയാൾ 1926 മാച്ച് 27-ാംനു- കൽക്കത്തയിലെ "ഹിന്ദുപഞ്ച്" പത്രാധിപരായ മി: ഈശ്വരപ്രസാദ് ശർമ്മക്കു അയച്ചതാണീകാർഡ്. 1944 ഏപ്രിൽ 15-ാം തിയ്യതിയാണു മി. ശിവരാമസഹായിക്കു ഇതു മടക്കിക്കിട്ടിയതു.

* * *

ആയാളുടെ അന്ത്യദിനം—

മാർച്ച് എന്നു പേരായ ഒരു ചായക്കച്ചവടക്കാരന്റെ അടുക്കൽ ചെന്നു ഒരു കച്ചവട ഏജൻറു പറഞ്ഞു: "മാർച്ച് ചായയുടെ വില ഏപ്രിൽ 1-ാംനു- അധികരിക്കും."

"എനിക്കതു കേൾക്കുമ്പോൾ വളരെ വ്യസനമുണ്ടു" മാർച്ച് ഉത്തരം പറഞ്ഞു.

കുറച്ചു ദിവസത്തിനുശേഷം ഒരു വക പുടിക്കച്ചവടക്കാരൻ മാർച്ചിനെ സമീപിച്ചു പറഞ്ഞു: "മാർച്ച്, പഞ്ചസാരയുടെ വില ഏപ്രിൽ 1-ാംനു- മുതൽ അധികരിക്കാൻ പോകുന്നു."

"അതു കേൾക്കുമ്പോൾ ഞാൻ വളരെ വ്യസനിക്കുന്നു" മാർച്ച് മറുപടി പറഞ്ഞു.

അനന്തരം വന്നതു ഒരു പ്രഭുവാണ്. ആയാൾ പറഞ്ഞു: "മാർച്ച് എന്റെ വാടക മുഴുവനും ഏപ്രിൽ 1-ാംനു-ക്ക് തീർത്തുതരണം."

"എനിക്കു വളരെ വ്യസനമുണ്ടു അതു കേൾക്കുമ്പോൾ" മാച്ച് സമാധാനം പറഞ്ഞു. പിന്നീടു മാർച്ചു ഇപ്രകാരം ഒരു പലക എഴുതി ആയാളുടെ ജനലിനു സ

മീപംവെച്ചു: "ഏപ്രിൽ 1-ാംനു മാർച്ചിൻെറ അവസാനമാണ്."

* * * *

അവളുടെ ഭർത്തൃനാമം."

അനക്ഷരജ്ഞയായ ഒരു സ്ത്രീ തൻെറ ഭർത്താവിൻെറ മേൽവിലാസം എഴുതിക്കുവാൻ പുറപ്പെട്ടു. "ഛേദിലാൽ" എന്നായിരുന്നു ഭർത്താവിൻെറ പേര്. അതു പറയുവാൻ സാമുദായികനിയമം അവളെ അനുവദിച്ചില്ല. ശേഷമെല്ലാം അവൾ എഴുതിച്ചു. അവൾ ഒരു സൂത്രം പ്രയോഗിച്ചു. ലക്കോട്ടിൽ പേരെഴുതേണ്ട സ്ഥാനത്തു ഒരു തുളയുണ്ടാക്കി അതിന്നു സമീപം അല്പം ചുകന്ന മഷി തേച്ചു തപാലിലിട്ടു. തുള "ഛേദി" എന്നും ചുകന്ന അടയാളം വായിക്കുക "ലാൽ" എന്നും അങ്ങിനെ ഛേദിലാലിന്നാണു ഈ കത്തു കൊടുക്കേണ്ടതു എന്നും, ചിത്രപ്രശ്നത്തിൻെറ ഉത്തരം കണ്ടുപിടിക്കുന്നതിൽ സമർത്ഥനായ ഒരാൾ കണ്ടുപിടിച്ചതിന്നനുസരിച്ചു കത്തു ഛേദിലാലിന്നു തപ്പാലാപ്പീസുകാർ കൊടുക്കുകയുംചെയ്തു.

* * * *

ഒന്നെങ്കിലും ചുരുങ്ങട്ടെ!

ഹിററ്'ലരും ലവാളും ഇക്കണ്ടതെല്ലാം കാട്ടിക്കൂട്ടിയിട്ടും ഫ്രഞ്ചുകാരുടെ ഫലിതം പറയുന്ന സ്വഭാവം നശിച്ചിട്ടില്ല. പാരീസ്സിൽ പ്രചരിച്ചുവരുന്ന ഒരു കഥയാണിതു: ഒരു ഫ്രഞ്ചുകാരൻ, തന്നെ ഒരു ജർമ്മൻ പൌരനായി സ്വീകരിക്കേണമെന്നും അതിന്നു അനുമതിനല്കേണമെന്നും ജർമ്മൻ അധികൃതന്മാരോടപേക്ഷിച്ചു. എന്തിനാണതെന്നു നാസികൾ അന്വേഷിച്ചപ്പോൾ ഫ്രഞ്ചുകാരൻ ഇങ്ങിനെ പറഞ്ഞു. "നിങ്ങൾ (ജർമ്മൻകാർ) ഭക്ഷണവും വസ്ത്രവും വൈനും എല്ലാം ഫ്രാൻസിൽനിന്നു കൊണ്ടുപോയി. ഒരു ജർമ്മൻ പൌരനായാൽ എനിക്കു അവയിൽനിന്നു കുറെയെല്ലാം അനുഭവിക്കാമല്ലോ." നാസികൾ മറുവടിപറഞ്ഞു; നിങ്ങൾ ജർമ്മൻ പൌരനായാൽ നിങ്ങളെ റഷ്യൻ യുദ്ധമുന്നണിയിലേക്കയക്കും. ഒരുപക്ഷെ അവിടെ വെച്ചു നിങ്ങളുടെ കഥകഴിയുകയും ചെയ്യും."

"എന്നാൽ വളരെ നന്നായിരുന്നു." ഫ്രഞ്ചുകാരൻ പറഞ്ഞു: "ഒരു ജർമ്മൻകാരനെങ്കിലും അങ്ങിനെ ചുരുങ്ങിക്കിട്ടുമല്ലോ!"

* * * *

# "നാം മൂന്നുപേരറിഞ്ഞാലും!"

(വി. കെ. മാധവൻ, പെരിഞ്ഞനം)

"ഇക്കാണും ഗുഹക്കുള്ളിലൊളിക്കാം, അരാതികൾ
ചിക്കെന്നിങ്ങണയാറായ് തങ്ങളേ, വരൂ! വരൂ!!"

വന്മരുഭൂവിൽക്കൂടിപ്പായുന്നു, ലോകം മുററും
നന്മയിലാറാടിക്കാൻ യത്നിക്കും മഹാത്മരു.
എന്തുതാൻ കൃതഘ്നത!—വന്നടുക്കയായ് വാളും
കുന്തവുമേന്തും ക്രൂരരൊട്ടേറെക്കുറൈഷികൾ.
അമ്മഹാത്മാവിൻ ഗളരക്തമാണവർക്കുന്നം-
തന്നന്നുചെയ്യുംപാപം ചായമിട്ടെഴുതീടാൻ !
ലോകമേ! നിൻ രക്ഷകരെ നേരുവോക്കിതേവരെ
യേകിനീ കൃതജ്ഞതെ ഖണ്ഡനത്താലേ കഷ്ടം !

"ഇക്കാണും ഗുഹക്കുള്ളിലൊളിക്കാം, അരാതികൾ
ചിക്കെന്നിങ്ങണയാറായ് തങ്ങളേ, വരൂ! വരൂ!!"
പറഞ്ഞു വീണ്ടും മഹാത്മാവാകുമബൂബക്കർ
ഗുരുവാം നബി തന്നോടോടിക്കൊണ്ടിരിക്കവെ.
പിന്തിരിഞ്ഞൊന്നുനോക്കീ നബി,—അങ്ങതാദ്ദൂരെ
പൊന്തുന്നു പൊടി, വൈരിവൃന്ദമിങ്ങടുക്കുന്നു.
വേഗത്തിൽ ശിഷ്യനൊത്തു മറഞ്ഞാൻ തിരുമേനി-
യാ ഗുഹക്കുള്ളിൽ, ചന്ദ്രൻ കൊണ്ടലുൾപ്പൂകുംപോലെ.
"ആയുധങ്ങൾതൻ 'ഝണ'ശബ്ദമങ്ങതാ കേൾക്കാ-
യാളുകളടുത്തെത്തി, പെട്ടുപോയ് ഗുരോ നമ്മൾ;
രണ്ടുപേരഹോ നമ്മ,ളെന്തൊന്നുചെയ്യും?—നമ്മെ
ക്ക,ണ്ടവർ പിടിക്കുമാറായല്ലോ തിരുമേനീ !"
ദീനനായ് ശിഷ്യനേവം ചൊല്ലവേ, ചൊന്നാൻധീരം
ദീനരക്ഷകൻ നബി പുഞ്ചിരിയോടുംകൂടി:—
"രണ്ടുപേരല്ലാ നമ്മൾ, സുഹൃത്തേ, തുണയ്ക്കായി—
ട്ടുണ്ടൊരാൾ—"അല്ലാഹ്"—നാം മൂന്നുപേരറിഞ്ഞാലും !"




# ലണ്ടനിൽനിന്നു്

ഖാൻബഹദൂർ കെ. മുഹമ്മദ് എം. എ.

10, Hadley Gardens,
Duke's Avenue,
Chiswick,
London W. 4.
15—11—1923.

ഈ ആഴ്ച എനിക്കു നാട്ടിൽനിന്നു ഒരു കത്തും കിട്ടിയിട്ടില്ല. മെയിൽ താമസിച്ചതുകൊണ്ടൊ എന്തൊ, കാരണം അറിയുന്നില്ല. ഒരു പക്ഷെ നാളെ കിട്ടുമെന്നു വിശ്വസിക്കുന്നു.

ഇതിന്നു മുമ്പെഴുതിയ കത്തുകളിൽ ഇവിടുത്തെ പള്ളികളെക്കുറിച്ചു ഞാൻ എഴുതിയിട്ടുണ്ടോ എന്നു ഓർക്കുന്നില്ല. ഏതായാലും ഏററവും ചരിത്രപ്രധാനമായ ഇവിടുത്തെ വെസ്റ്റ്മിൻസ്റ്റർ ആബി (Westminster Abbey) എന്ന പ്രസിദ്ധപ്പെട്ട പള്ളിയെപ്പററി എഴുതിയിട്ടില്ല എന്നു നിശ്ചയംതന്നെ. കഴിഞ്ഞാഴ്ചയിൽ മാത്രമേ ഈ ദേവാലയം പോയികാണുവാൻ എനിക്കു സാധിച്ചുള്ളു. സെൻറ് പോാംസ് കതീഡ്രൽ (St. Paul's Cathedral) എന്ന പള്ളിയാണ് മറെറാരു പ്രധാനമായ സ്ഥാപനം. സർ ക്രിസ്റ്റോഫർ റെൻ (Sir Christopher Wren) എന്ന പ്രസിദ്ധപ്പെട്ട ശില്പകലാവിശേധനാലാണ് ഇത് നിർമ്മിക്കപ്പെട്ടത്. ഇതിൻെറ പണി 1675-ൽ തുടങ്ങി. 1710-ാം വർഷത്തിലാണ് ഇതു മുഴുമിക്കപ്പെട്ടത്. പണിതീർക്കുവാനായി 747,954 പവൻ ചിലവായിട്ടുണ്ടെന്നറിയുന്നു. വലുപ്പത്തിൽ ഇതിന്നു ശരിയായ പള്ളികൾ ഇററലിയിലെ തലസ്ഥാനനഗരിയായ റോമിലും അവിടുത്തെ മറെറാരു പട്ടണമായ മിലാനിലും മാത്രമെ ഉള്ളുവെന്നാണറിയുന്നതു്.

ആംഗ്ലേയർ തങ്ങളുടെ പുരാതനസ്ഥാപനങ്ങളെയും തങ്ങളുടെ രാഷ്ട്രീയചരിത്രത്തെ ഓർമ്മിപ്പിക്കുന്ന എല്ലാററിനെയും ഭദ്രമായി സൂക്ഷിച്ചുവരുന്നവരാണെന്നു ഞാൻ ഇതിന്നുമുമ്പെഴുതിയ പല കത്തുകളിലും പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഇതിൻെറ ഒരു പ്രത്യേക ഉദാഹരണമാണ് വെസ്റ്റ്മിൻസ്റ്റർ പള്ളി. പതിമൂന്നാം നൂററാണ്ടിലെ ശില്പകലയെ പ്രധാനമായി പ്രദർശിപ്പിക്കുന്ന ഒന്നാണിത്. ഇത് പാർലിമെണ്ട് മന്ദിരങ്ങളുടെ അടുത്തുതന്നെ സ്ഥിതിചെയ്യുന്നു. പ്രധാനമായ രണ്ടു ഗോപുരങ്ങളുടെ ഉള്ളിൽക്കൂടെയാണ് ഇതിന്നകത്തേയ്ക്കുള്ള പ്രവേശനം. കൊത്തുപണികളാൽ അലങ്കരിക്കപ്പെട്ട അനേകം തൂണുകളും കമാനങ്ങളും ഇതിന്നകത്തു കാണാം. 600 കൊല്ലത്തിലധികം പഴക്കമുള്ള പല വർണ്ണങ്ങളോടുകൂടിയ കണ്ണാടിച്ചില്ലുകളിൽക്കൂടിയാണ് വെളിച്ചം ഈ പള്ളിക്കകത്തേക്ക് പ്രവേശിക്കുന്നത്. അ

കത്തു കടന്നാൽ കാഴ്ചക്കാരെ പ്രത്യേകമായി ആകർഷിക്കുന്നതു് ഈ പള്ളിയിൽ മറവു ചെയ്തിട്ടുള്ള എത്രയോ മഹാന്മാരുടെ പേരുകളും അവരുടെ ശവകുടീരങ്ങളുമാണ്. ഇംഗ്ലണ്ടിലെ വളരെ അധികം രാജാക്കന്മാരെ ഇതിന്നകത്താണ് മറവുചെയ്തിരിക്കുന്നതു്. ഈ പള്ളി "ഈശ്വരഭക്തനായ" എഡ്വേഡ് (Edward the confessor) നാൽ 1066ലാണ് സ്ഥാപിക്കപ്പെട്ടതെന്നറിയുന്നു. അദ്ദേഹത്തിന്റെ ഓർമ്മക്കായി പണിചെയ്തിട്ടുള്ള പ്രത്യേക ഭാഗത്തിൽ അദ്ദേഹത്തിന്റെ ശവക്കല്ലറ കാണാം. രാജാക്കന്മാരെ കൂടാതെ ആംഗ്ലേയരുടെ ഇടയിൽ അനേക തുറകളിൽ പ്രശസ്തി നേടിയ വളരെ അധികം മഹാന്മാരെയും ഇവിടെ മറവുചെയ്തിട്ടുണ്ടു്. ഏതെങ്കിലും വിധത്തിൽ സ്വരാജ്യത്തിന്നായോ, മനുഷ്യസമുദായോന്നമനത്തിന്നായോ സേവനംചെയ്ത ഒരു ഇംഗ്ലീഷുകാരനു ആശിക്കാവുന്ന എത്രയോ വലിയ ബഹുമതികളിൽ ഒന്നാണ് തന്റെ ശവശരീരം ഈ പള്ളിക്കകത്ത് മറവുചെയ്യുവാനുള്ള അവകാശലബ്ധി. ഏററവും ശ്രുതിപ്പെട്ട കവികൾ, രാജ്യതന്ത്രജ്ഞന്മാർ, ശാസ്ത്രജ്ഞന്മാർ, പടനായകന്മാർ എന്നിവരാണ് ഇവിടെ സ്ഥലംപിടിച്ചിട്ടുള്ളതു്. ഓരോ ശവക്കല്ലറയിന്മേലും അതിൽ സംസ്കരിച്ചിട്ടുള്ള മഹാന്റെ പ്രതിമ ഉണ്ടാക്കിവെച്ചിട്ടുണ്ടു്.

ഈ പള്ളിക്കകത്തുള്ള മറെറാരു വിശേഷ കാഴ്ച, ഏററവും പുരാതനവും ഇന്നത്തെ രാജാക്കന്മാർ അവരുടെ പട്ടാഭിഷേകാവസരങ്ങളിൽ ഉപയോഗിച്ചുവരുന്നതുമായ സിംഹാസനമാണ്. ഇതു് ഓക്ക് (Oak) എന്ന മരംകൊണ്ടുണ്ടാക്കി, ഒരു പഴയ കല്ലിന്മേൽ ഉറപ്പിച്ചിട്ടുള്ള ഒരു പഴയ കസാല മാത്രമാണ്. പുരാതനകാലത്തു സ്കോട്ട്ലണ്ടിൽനിന്നു കൊണ്ടുവന്ന ഈ സിംഹാസനം കൈവശം വെക്കുന്ന രാജാക്കന്മാർക്കു അതു കൈവശമുള്ള കാലത്തോളം സ്കോട്ട്ലണ്ടും മററനേകം രാജ്യങ്ങളും ഭരിക്കുവാൻ സാധിക്കുന്നതാണെന്ന് ഒരൈതിഹ്യമുണ്ട്. രാജാക്കന്മാരുടെ സിംഹാസനാരോഹണാവസരങ്ങളിൽ അതിന്നുവേണ്ടി ഏർപ്പാടു ചെയ്യുന്ന സ്ഥലത്ത് ഈ സിംഹാസനം കൊണ്ടുപോയി അതു ഒരു സ്വർണ്ണത്തുണികൊണ്ടു മൂടി അതിന്മേൽ രാജാവിനെ ഇരുത്തിയുംകൊണ്ടാണ് ഇവിടത്തെ വലിയ ഒരു പുരോഹിതൻ രാജാവിന്റെ ശിരസ്സിൽ കിരീടം അർപ്പിക്കുന്നതു്.

ഇംഗ്ലീഷ് ചരിത്രത്തിൽ ഈ പള്ളിക്കുള്ള പുരാതനത്വവും പ്രാധാന്യവും ഹേതുവായി വിദേശങ്ങളിലെ അനേകം സന്ദർശകന്മാരെ ഇതു് ആകർഷിക്കുന്നു. അവർ പള്ളിക്കകത്തു് പ്രവേശിച്ചാൽ പള്ളിയുടെയും അതിൽ മറവുചെയ്തിട്ടുള്ള മഹാന്മാരുടെയും പൂർണ്ണമായ ചരിത്രങ്ങൾ, അതിന്നു പ്രത്യേകമായി നിയമിച്ചിട്ടുള്ള ചില ഉദ്യോഗസ്ഥന്മാർ, വിസ്തരിച്ചു പറഞ്ഞുകൊടുക്കുന്നു.

# കുറിപ്പുകൾ

## 4-ാം വയസ്സിലേയ്ക്കു് —

"റവ്യൂ" സംഭവബഹുലമായ ഒരു വർഷവുംകൂടി പിന്നിട്ടു അതിൻെറ 4-ാം വയസ്സിലേയ്ക്കു പ്രവേശിച്ചിരിക്കുന്നു. "റവ്യൂ"വിൻെറ അഭിവൃദ്ധിയ്ക്കുവേണ്ടി ആത്മാൎത്ഥമായ സഹായസഹകരണങ്ങൾ ചെയ്തുതന്നിട്ടുള്ള എല്ലാ ഗുണകാംക്ഷികൾക്കും, തങ്ങളുടെ വിലയേറിയ ലേഖനങ്ങളാൽ "റവ്യൂ"വിനെ അലങ്കരിച്ചുതന്ന മാന്യലേഖകന്മാൎക്കും ഹൃദയംഗമമായ കൃതജ്ഞത രേഖപ്പെടുത്തുവാൻ ഈ അവസരത്തെ ഞങ്ങൾ ഉപയോഗപ്പെടുത്തിക്കൊള്ളട്ടെ. വിവിധതാല്പൎയ്യക്കാരായ മാന്യവായനക്കാരുടെ അഭിലാഷങ്ങളെ ആദരിച്ചു റവ്യൂവിന്നു ഈ ലക്കം മുതൽ ചില പരിഷ്കാരങ്ങൾ വരുത്തുവാൻ ഞങ്ങളുദ്ദേശിച്ചിട്ടുണ്ടു്. മേലാൽ പ്രധാനവാൎത്തകളുടെ ഒരു സംഗ്രഹം എല്ലാ ലക്കത്തിലും ഞങ്ങൾ കൊടുക്കുന്നതാണ്.

മാത്രമല്ല, കൂടുതൽ ലേഖനങ്ങൾ ചേൎക്കുന്നതിന്നു പര്യാപ്തമാകുമാറു ഏതാനും പേജുകൾ വൎദ്ധിപ്പിക്കുന്നതിനും ഈ പുതിയ കൊല്ലം മുതൽ ഞങ്ങൾ തീരുമാനിച്ചിട്ടുണ്ടു്. മേൽ പ്രസ്താവിച്ച ശുഭപ്രതീക്ഷകൾ സഫലീകരിക്കുവാൻ വേണ്ട സഹായങ്ങൾ ചെയ്യുന്നതിന്നു എല്ലാ ബന്ധുക്കളോടും ഞങ്ങൾ സവിനയം അഭ്യൎത്ഥിച്ചുകൊള്ളുന്നു.

## ഗ്രന്ഥവിഹാരം:—

1. മുസ്ലിം ട്രെയിനിംഗ് സ്കൂൾ മാസിക.

മലപ്പുറം മുസ്ലിം ഹൈസ്കൂളിലെയും ട്രെയിനിംഗ് സ്കൂളിലെയും അദ്ധ്യാപകന്മാരുടെയും വിദ്യാൎത്ഥികളുടെയും വക 12 ഗദ്യപദ്യലേഖനങ്ങളും, സ്കൂൾകുറിപ്പുകളും, 1943—44 ലെ വൎഷാന്തറിപ്പോർട്ടുമാണ് ഇതിലെ ഉള്ളടക്കം.

റിപ്പോർട്ട് വൎഷത്തിൽ വിദ്യാൎത്ഥികളുടെ വിജയത്തിൻെറ തോതു അഭിനന്ദനാൎഹമാണ്. 9 കൊല്ലം മുമ്പു വിദ്യാൎത്ഥികളുടെയും അദ്ധ്യാപകന്മാരുടെയും എണ്ണം 450-ം 20-ം ആയിരുന്നതു ഇപ്പോൾ അനുക്രമം 828-ം 37-ം ആണെന്നുള്ളതു ഈ സ്ഥാപനത്തിൻെറ ക്രമപ്രവൃദ്ധമായ അഭിവൃദ്ധിയെ പ്രത്യക്ഷപ്പെടുത്തുന്നു.

ഈ അവസരത്തിൽ ഹൈസ്കൂളിൻെറ നടത്തിപ്പിനെപ്പററി രണ്ടു വാക്കു പറയേണ്ടിയിരിക്കുന്നു. ഗവൎമ്മെൻറിൽനിന്നും, മലബാർ മുസ്ലിം വിദ്യാഭ്യാസകമ്മിററി മുഖേനയും ലഭിക്കുന്ന ആനുകൂല്യങ്ങൾവഴി വളരെ കുറച്ചു വിദ്യാൎത്ഥികൾക്കു മാത്രമേ സഹായംചെയ്യാൻ ഇപ്പോൾ കഴിയുന്നുള്ളു. ദാരിദ്ര്യംമൂലം ഒട്ടേറെ മുസ്ലിം വിദ്യാൎത്ഥികൾ ഹൈസ്കൂൾ വിദ്യാഭ്യാസത്തിൻെറ വെളിച്ചം കാണാതെ ഉഴലു

ന്നുണ്ട്. അവരെ സഹായിക്കുവാൻവേണ്ടി മലബാർ മുസ്ലിം വിദ്യാഭ്യാസകമ്മിററി ഒരു "ലക്ഷനിധി" പിരിച്ചുണ്ടാക്കുവാൻ ചെയ്ത പ്രയത്നം ഫലപ്രദമായില്ലെന്നറിയുന്നതിൽ ഹെഡ്മാസ്റ്ററോടൊപ്പം ഞങ്ങൾക്കും പരിതാപമുണ്ട്. കേരളത്തിലെ ധനാഢ്യരായ മുസ്ലിമീങ്ങൾക്ക അവരുടെ "സംസ്കാരകേന്ദ്ര"ത്തിന്നുവേണ്ടി ഒരു ലക്ഷം ഉറുപ്പിക ദാനംചെയ്യാൻ കഴിയാഞ്ഞിട്ടല്ല; അതിനുള്ള സൌമനസ്യം വന്നു കഴിയാഞ്ഞിട്ടുമാത്രമാണ്. സമുദായോന്നമനത്തിൻെറ പേരിൽ, ഈ കാൎയ്യത്തിലേക്ക് ഗാഢമായ ശ്രദ്ധപതിക്കുവാൻ കേരളത്തിലെ ധനികന്മാരെ ഞങ്ങൾ ഓൎമ്മപ്പെടുത്തിക്കൊള്ളട്ടെ.

2. ഭൂമിശാസ്ത്രഗാനങ്ങളും അഭിനയഗാനങ്ങളും 1-ം 2-ം ഭാഗങ്ങൾ.

[ഗ്രന്ഥകൎത്താ: ടി. സി. മമ്മി. പ്രസാധകന്മാർ: എഡ്യുക്കേഷനൽ സപ്ലൈ ഡിപ്പോ, പാലക്കാട്. വില 2ണ. 3ണ.]

---



പ്രൊഫസർ അലക്സാണ്ടർ ഫ്ളിമിംഗ്.

ഇദ്ദേഹമാണ് ഇന്നത്തെ അത്ഭുതൗഷധമായ പെനിസിലിൻ (ഇതിനെ സംബന്ധിച്ചു ഞങ്ങൾ അന്യത്ര ചേൎത്തിട്ടുള്ള ലേഖനത്തിലേക്ക് വായനക്കാരുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു) കണ്ടുപിടിച്ചത്.

പ്രാഥമിക വിദ്യാൎത്ഥികളുടെ ഉപയോഗാൎത്ഥം, പുതിയ ഭൂമിശാസ്ത്രസിലബസ്സനുസരിച്ച്, ഒരു പ്രാഥമികാദ്ധ്യാപകനായ ജ: മമ്മിസാഹിബ് വിരചിച്ചിട്ടുള്ള ഈ പുസ്തകം അതിന്റെ ആവശ്യം നിറവേററുവാൻ പൎയ്യാപ്തമാണ്. പിഞ്ചുവിദ്യാൎത്ഥികൾക്കു പാടി ആനന്ദിക്കുന്നതിനോടൊപ്പം മററു രാജ്യങ്ങളിലെ കുട്ടികളുടെ സമ്പ്രദായങ്ങളെ പഠിക്കുന്നതിനും ഈ പുസ്തകം പ്രയോജനപ്പെടുന്നു. ഈ പുസ്തകം മദ്രാസ് ടെക്സ്ററ് ബുക്ക് കമ്മിററിക്കാരാൽ അംഗീകരിക്കപ്പെട്ടിട്ടുള്ളതുമാണ്. മി. മമ്മിയുടെ സാഹിത്യവ്യവസായത്തിനു ഞങ്ങൾ അഭിവൃദ്ധിയാശംസിക്കുന്നു. (വി)

**സംഭാവന:—** തിരൂർ ഗവമ്മേൻറു മുസ്ലിംബാലികാ ഹൈസ്കൂളിലെ സാധുകുട്ടികളെ സഹായിക്കുന്നതിനു ജ: ഖാൻബഹദൂർ മുഹമ്മദ്ഷംനാട് സാഹിബ് ബഹദൂർ അവർകളിൽനിന്നു ഒരു സംഭാവന ലഭിച്ചതായി ഞങ്ങളെ അറിയിച്ചിരിക്കുന്നു. പ്രസ്തുത സ്കൂൾ മദ്ധ്യവേനൽ കല്പന കഴിഞ്ഞു ഈ 15-ാംനു- തുറക്കുന്നതാണ്. നാനാ ദിക്കുകളിൽനിന്നും കുട്ടികളെ ഈ സ്കൂളിലെക്കയച്ചും മഹത്തായ സംഭാവനകൾ ചെയ്തും ഈ വിദ്യാലയത്തെ പരിപോഷിപ്പിക്കുവാൻ കേരള മുസ്ലിമീങ്ങളോടു ഞങ്ങൾ അഭ്യൎത്ഥിച്ചുകൊള്ളുന്നു. സ്ഥലച്ചുരുക്കംകൊണ്ടു സവിസ്തരമായ ഒരഭ്യൎത്ഥന ചെയ്യാത്തതാണ്.

**പത്രബന്ധുക്കളോട്:—**

റവ്യൂ അച്ചടിച്ചുവരുന്ന എമ്പയർ പ്രസ്സിൽനിന്നു ഒരു ദിനപത്രവുംകൂടി പ്രസിദ്ധം ചെയ്തുവരുന്നതിനാൽ, അതിനുള്ള പ്രാഥമികമായ ഏൎപ്പാടുകൾ പെട്ടെന്നു നിൎവ്വഹിക്കേണ്ടിവന്നതുകൊണ്ടുണ്ടായ ചില അസൌകൎയ്യങ്ങൾമൂലം ഈ ലക്കം റവ്യൂ പുറപ്പെടുവാൻ അല്പം കാലതാമസം നേരിട്ടതാണ്. മാന്യബന്ധുക്കൾ ഇതു സദയം ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു. മേലിൽ ഇങ്ങനെ വരാതെ ഞങ്ങൾ സൂക്ഷിക്കുന്നതുമാണ്.

മാനേജർ.

---

# CALENDAR

## MAY 1944 JUNE

| | | | | | | | | | | |
|---|---|---|---|---|---|---|---|---|---|---|
| | 7 | 14 | 21 | 28 | S | | 4 | 11 | 18 | 25 |
| 1 | 8 | 15 | 22 | 29 | M | | 5 | 12 | 19 | 26 |
| 2 | 9 | 16 | 23 | 30 | T | | 6 | 13 | 20 | 27 |
| 3 | 10 | 17 | 24 | 31 | W | | 7 | 14 | 21 | 28 |
| 4 | 11 | 18 | 25 | | T | 1 | 8 | 15 | 22 | 29 |
| 5 | 12 | 19 | 26 | | F | 2 | 9 | 16 | 23 | 30 |
| 6 | 13 | 20 | 27 | | S | 3 | 10 | 17 | 24 | |